


# മലങ്കര സഭ

ഒക്ടോബർ 1996

## 94-ാം ഓർമ്മപെരുന്നാൾ



നവംബർ 1,2 തീയതികളിൽ

## 12nd DEATH ANNIVERSARY
## 18-10-1995

## IN EVER LOVING MEMORY OF OUR BELOVED BRIJMON



"Like an angel he lived in this world,
Loved by all those who knew him."

Mummy & Daddy

# മലങ്കരസഭ

ദേവലോകം കോട്ടയം 38.

ലക്കം 10 പുസ്തകം 51

ഒക്ടോബർ 1996




**Patron Saint**



**എഡിറ്റോറിയൽ**

## ഹൃദയസ്പർശിയായ ഒരു മധ്യസ്ഥപ്രാർത്ഥന

സെപ്റ്റംബർ 24-ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടാണ്, പഴയസെമിനാരി ചാപ്പലിലെ ഉച്ചനമസ്കാരത്തോടനുബന്ധിച്ചുള്ള മധ്യസ്ഥപ്രാർത്ഥന നടത്തിയത്. പ. പിതാവിൻെറ പ്രാർത്ഥന സഭയ്ക്കു വേണ്ടിയായിരുന്നു. അത് ഏതാണ്ടിപ്രകാരമായിരുന്നു:

"ഞങ്ങളുടെ കർത്താവും ദൈവമേ, ഇസ്രായേൽ ജനം മരുഭൂമിയിൽ നാല്പതു വർഷം മാത്രമേ കഴിയേണ്ടിവന്നുള്ളു; നിൻെറ സഭ അതിലുമെത്രയോ അധികം കാലമായി വ്യവഹാരങ്ങളിൽ കഴിയുന്നു. ദൈവമേ ഈയവസ്ഥയ്ക്കൊരന്ത്യം വരുത്തണമേ. പരിശുദ്ധ ശ്ലീഹാമാരായ മാർ പത്രോസ് ശ്ലീഹാ, മാർത്തോമാശ്ലീഹാ, നിങ്ങളുടെ പേരിൽ ഞങ്ങൾ വഴക്കിടുന്നത് നിങ്ങളെ ദു:ഖിപ്പിക്കുന്നുവെന്നു മനസ്സിലാക്കാൻ ഞങ്ങൾക്കു വിവേകം ഉണ്ടാകുവാൻ ഞങ്ങൾക്കായി അപേക്ഷിക്കണമേ. പ്രത്യേകിച്ച് ഞങ്ങൾ പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായ്ക്കുവേണ്ടി അപേക്ഷിക്കുന്നു. ദൈവമേ, നിൻെറ മക്കളായ ഞങ്ങളെ സമാധാനത്തിലേക്കു നയിക്കണമേ."

പ.പിതാവിൻെറ ഹൃദയസ്പർശിയായ അപേക്ഷ, അതിൽ സംബന്ധിച്ച എല്ലാവരെയും അല്പസമയം ചിന്താഭാരത്തിലാക്കി.

നമുക്കെന്താണ് സംഭവിച്ചിരിക്കുന്നത്? അനുദിനം പത്രങ്ങളിൽ കേസിനോടനുബന്ധിച്ചു വരുന്ന വാർത്തകൾ, സഭയെക്കുറിച്ച് ശരാശരി ദർശനം ഉള്ള ആരെയും സംതൃപ്തിപ്പെടുത്തുന്നതല്ല.; മറിച്ച് ലജ്ജിപ്പിക്കുകയേ ഉള്ളൂ. വ്യവഹാരങ്ങൾ ഒരു ഊരാക്കുടുക്കായിട്ടു മാറുന്നതിൽ നാം ദു:ഖിക്കേണ്ടതായി വരും. ഇരുപക്ഷത്തും സമാധാനത്തിനു തുരങ്കം വച്ച് മുതലെടുക്കുന്നവർ ഉണ്ടാകുമെങ്കിലും, ഭൂരിപക്ഷവും മാന്യമായ ഒരു ഐക്യത്തിനുവേണ്ടി ദാഹിക്കുകയാണ്. ഐക്യത്തിനു സന്നദ്ധമായാൽ, ഇന്ന് നേതൃസ്ഥാനങ്ങളിലുള്ള ചിലരുടെ സ്ഥാനവും ഭാവിയും എന്തായിത്തീരും എന്നു ശങ്കിച്ചുകൊണ്ട് ഐക്യത്തിനു തടസ്സം നിൽക്കുന്നവരോട് ഒന്നേ പറയാനുള്ളു. അനാവശ്യമായ ഭയവും സംശയവും നമ്മെ ചരിത്രപരമായ ഒരു ദൗത്യത്തിൽനിന്ന് പിന്തിരിപ്പിച്ചാൽ വരും തലമുറയോട് നാം അപരാധികളായി മാറും. ആരെയും അപമാനിക്കാതെ എല്ലാവർക്കും അർഹമായ അംഗീകാരവും സ്ഥാനവും ഉറപ്പുവരുത്തുന്ന, ഭരണഘടനാനുസൃതമായ ഒരു വ്യവസ്ഥിതിക്കല്ലേ 'അനുരഞ്ജനം' എന്നു പറയാനാവുന്നത്? വേർപാടിനു വേദനയുള്ളതു പോലെ ഐക്യത്തിനു വേദനയുണ്ടായേക്കാം. പക്ഷേ, വേർപാടിൻെറ വേദനയെക്കാൾ മധുരമാണ് ഐക്യത്തിൻെറ വേദന.

**ജെ.കെ**

## ഇതളുകൾ



* * *

## സഭാവിശേഷദിവസങ്ങൾ

### നവംബർ

| | | |
|---|---|---|
| 1. | വെള്ളി | സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും ഓർമ്മ. |
| 2. | ശനി | പരുമലതിരുമേനിയുടെ ഓർമ്മ. |
| 3. | ഞായർ | ഹൂദോശീത്തോ. |
| 6. | ബുധൻ | ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് (ആലുവാ സെമിനാരി) ഓർമ്മ. |
| 10 | ഞായർ | ഹൂദോസീത്തോ. |
| 13. | ബുധൻ | സ്വർണ്ണനാവുകാരൻ ഈവാനിയോസിൻെറ ഓർമ്മ. |
| 14. | വ്യാഴം | പീലിപ്പോസ് ശ്ലീഹായുടെ ഓർമ്മ. |
| 17. | ഞായർ | സ്കറിയായോടുള്ള അറിയിപ്പ്. |
| 24. | ഞായർ | ദൈവമാതാവിനോടുള്ള അറിയിപ്പ്. |
| 25. | തിങ്കൾ | പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് (പഴയ സെമിനാരി സ്ഥാപകൻ) ഓർമ്മ. |
| 27. | ബുധൻ | മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ. |
| 28. | ശനി | മാര യാക്കോബ് ബുർദാനായുടെ ഓർമ്മ. |

### സ്കോളർഷിപ്പ്



മലങ്കരസഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമനസ്സിൻെറ പേരിലുള്ള എൻഡോവ്മെൻറ് ഫണ്ടിൽ നിന്ന് വിദ്യാഭ്യാസത്തിനു സഹായം ലഭിക്കുന്നതിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

Nursing, TechnicalStudies, Degree courses എന്നിവകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ഈ സ്കോളർഷിപ്പിന് അപേക്ഷിക്കാം. ഇതിലേക്ക് അപേക്ഷിക്കുന്നതിനുള്ള ഫാറങ്ങൾക്കായി സെക്രട്ടറി വട്ടശ്ശേരിൽ ദീവന്നാസ്യോസ് എൻഡോവ്മെൻറ് പി.ഒ.ബോക്സ് 98, കോട്ടയം 686007 എന്ന അഡ്രസിൽ ബന്ധപ്പെടുക.

റവ.ഢ ഡോ. കെ. ജെ. ഗബ്രിയേൽ (സെക്രട്ടറി)

### സിമ്പോസിയം

ഷാർജാ സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിലെ യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ 'സന്യാസപ്രസ്ഥാനത്തിൻെറ പ്രാധാന്യം 21-ാം നൂറ്റാണ്ടിൽ' എന്ന വിഷയത്തെ ആസ്പദമാക്കി സിമ്പോസിയം നടത്തി. ബഹു. സിറിൽ റമ്പാൻ മുഖ്യാതിഥി ആയിരുന്നു. കുര്യൻ കെ. ഫിലിപ്സ്, ഷാജി കോശി, ജോൺ ഫിലിപ്പ്, ബിജോയ് കളീക്കൽ, മോളി അലക്സ് എന്നിവർ വിഷയങ്ങൾ അവതരിപ്പിച്ചു ബഹു. സാം പി. ജോർജ്ജ് അച്ചൻ സ്വാഗതവും അലക്സ് വർഗ്ഗീസ് കൃതജ്ഞതയും പറഞ്ഞു.

ധ്യാനപംക്തി

# സുവിശേഷ പാഠങ്ങൾ

## ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ

### സ്ലീബായുടെ ശേഷം അഞ്ചാം ഞായർ (ഒക്ടോബർ 13)

### വി. മത്തായി 23 : 1 - 12

തന്നെ വാക്കിൽ കുടുക്കുവാൻ കച്ചകെട്ടി ഇറങ്ങിയ പരീശന്മാരുടെയും ശാസ്ത്രാദ്ധ്യാപകരുടേയും വഞ്ചനയും പൊള്ളത്തരവും യേശു തുറന്നുകാട്ടുന്നതാണ് പശ്ചാത്തലം. നേതൃമാന്യരും പകൽ മാന്യന്മാരുമായി മേനി നടിച്ചുനടക്കുന്ന കള്ളനാണയങ്ങൾക്കെതിരെ പ്രപഞ്ച വിധികർത്താവ് ചാട്ടവാർ വീശുമ്പോൾ മാന്യതയുടെ മുഖാവരണമണിഞ്ഞിരിക്കുന്നവരിൽനിന്നും അത് ഉതിർന്നു വീഴുന്നു. നാമങ്ങൾക്കും സന്ദർഭങ്ങൾക്കും ഭേദമുണ്ടാകുമെങ്കിലും ഇല്ലാത്തതെല്ലാം മനുഷ്യരുടെ മുമ്പിൽ ഭാവിക്കുകയും അവകാശപ്പെടുകയും ചെയ്യുന്നവർ എക്കാലത്തും മനുഷ്യസമുദായത്തിലുണ്ടാകും. അത്തരക്കാർക്കു വീണ്ടുവിചാരത്തിനും, അവരുടെ സഹവാസികളായ പാവപ്പെട്ടവർക്ക് മുന്നറിയിപ്പിനും ഇത് ഉതകുന്നു.

1. ഉത്തരവാദിത്തസ്ഥാനങ്ങളിലിരുന്ന് അധികാരം കൈയാളുന്നവർ സുപരിചിതരായിരിക്കണം. അധികാരം സ്വയമായി ഉണ്ടായിവരുന്നതോ, മനുഷ്യൻ നൽകുന്നതോ അല്ല. ഏതു അധികാരവും ദൈവത്തിൽനിന്നു വരുന്നു. അതിനാൽ പരീശന്മാരും ന്യായപ്രമാണ ഗുരുക്കന്മാരും സ്വാർത്ഥമതികളും പരദ്രോഹികളുമാണെങ്കിൽപോലും അവർക്ക് ലഭിച്ചിരിക്കുന്ന അധികാരം ദൈവത്തിൽനിന്നാണ്. അവർ നൽകുന്ന വചനങ്ങളും ദൈവത്തിൽനിന്നു വരുന്നു. അവർ നൽകുന്ന സാരോപദേശങ്ങളും നിർദ്ദേശങ്ങളും വിധികളും മോശയുടെ പേരിലാണ്. മോശയുടെ അനന്തരാവകാശികൾ എന്ന നിലയിൽ അവരുടെ 'സ്ഥാന'ത്തിനു കോട്ടമില്ല. ആകയാൽ അവർ പറയുന്നതു കേൾക്കണം. പക്ഷെ അവർ ചെയ്യുന്നത് അനുകരിക്കരുത്.

ആരാധനയുടെയും കൂദാശകളുടെയും മൂല്യവും ഗുണവും അവയ്ക്ക് നേതൃത്വം നൽകി അനുഷ്ഠിക്കുന്ന ആളുകളുടെ വ്യക്തിപരമായ നന്മയെ ആശ്രയിച്ചിരിക്കുന്നില്ല എന്ന കേവലസത്യം ഇവിടെ സ്മരണീയമാണ്. കൂദാശകൾ വഴിയുള്ള കൃപയും അനുഗ്രഹവും ദൈവത്തിൽ നിന്നു വരുന്നു.

2. 'അവർ ഉപദേശിക്കുന്ന കാര്യങ്ങൾ അവർതന്നെ പ്രവർത്തിക്കുന്നില്ല.' - ഇത് സത്ചരിതരും സദ്വൃത്തരുമല്ലാത്ത നേതൃസ്ഥാനികളുടെമേലുള്ള ന്യായവിധിയാണ്. മേൽ-സ്ഥാനികളുടെ മാതൃകാരഹിതമായ പെരുമാറ്റം കീഴ്ശ്രേണികളിൽ ചിന്താക്കുഴപ്പത്തിനും, അച്ചടക്കലംഘനത്തിനും വഴിവയ്ക്കുമെന്നും ഗ്രഹിക്കാൻ പ്രയാസമില്ല. അന്യരെക്കൊണ്ട് പണിയെടുപ്പിക്കുകയും മെയ്യനങ്ങാതെ ജീവിയ്ക്കുകയുമാണവരുടെ ഇഷ്ടശൈലി. ഇത്തരക്കാർക്ക് ആജ്ഞ കൊടുക്കാനും, അന്യരെക്കൊണ്ട് പണിയെടുപ്പിക്കാനും അതീവ താല്പര്യമായിരിക്കും. പണി ചെയ്യുന്ന കാര്യത്തിൽ, അഥവാ അദ്ധ്വാനിക്കുന്ന വരെ സഹായിക്കുന്ന കാര്യത്തിൽ അവർ ചെറുവിരൽ പോലും അനക്കുകയില്ല. ശിക്ഷ നൽകുന്ന കാര്യത്തിലും അവർ വേണ്ടുവോളം കാർക്കശ്യം പ്രദർശിപ്പിക്കും.

പറയുന്നതുപോലെ പ്രവർത്തിക്കാത്തവരും, അന്യരെ ഉപദേശിക്കുന്നതുപോലെ സ്വയം ആചരിക്കാത്തവരുമാണ് സഭയ്ക്കും സമൂഹത്തിനും ശത്രുക്കൾ. ഇവരുടെ മാതൃകാരാഹിത്യം വളരുന്ന തലമുറയെക്കൂടെ അപകടത്തിൽ ചാടിക്കും. ആയതിനാൽ ഉപദേശവും ആജ്ഞയും നൽകാനുള്ള പദവി പേറുന്നവർ ശ്രദ്ധാലുക്കളായിരിക്കട്ടെ.!

3. അധികാരത്തിൻെറയും, സ്ഥാനത്തിൻെറയും നന്മയുടെയും പ്രതീകങ്ങൾ ധരിക്കാൻ എല്ലാവർക്കും താല്പര്യമാണ്. വിശേഷിച്ചും തങ്ങൾ നല്ലവരാണെന്ന് അന്യരെക്കൊണ്ട് ബോധ്യപ്പെടുത്താൻ ബോധപൂർവ്വം ശ്രമിക്കുന്നവരാണ് മനുഷ്യരിൽ അധികം പേരും. പരീശന്മാരും ന്യായപ്രമാണ ഉപദേഷ്ടാക്കന്മാരും ന്യായപ്രമാണ വാക്യങ്ങൾ നെറ്റിയിലും കൈത്തണ്ടയിലും എഴുതിക്കെട്ടുമാ യിരുന്നു. (സംഖ്യാ: 15: 38; ആവർത്ത: 6: 8). പക്ഷെ ആ പ്രവൃത്തിയുടെ അർത്ഥവും ഉപദേശവും ഗ്രഹിക്കാൻ അവർ മെനക്കെട്ടിരുന്നില്ല. അത് അവർക്ക് ഒരലങ്കാരംമാത്രം. ഇന്നും ഈ ക്രമക്കേടിൻെറ അലകൾ ചിലയിടങ്ങളിലെങ്കിലും ഉയരുന്നില്ലേ?

മറ്റു മനുഷ്യർ കാണണമെന്ന കേവല ഉദ്ദേശ്യത്തോടെ ചെയ്യുന്ന കാര്യങ്ങളുടെ പ്രതിഫലം വേറെ ലഭ്യമാവില്ല. മനുഷ്യർ കണ്ടു, മതിച്ചു അത്രതന്നെ. ദൈവം അതിന് പ്രതിഫലം നൽകേണം എന്നു പ്രതീക്ഷിക്കുന്നത് അസ്ഥാനത്താണ്. വസ്ത്രധാരണമോ, പ്രാർത്ഥനയോ, ചടങ്ങുകളോ, ആഘോഷങ്ങളോ ഒക്കെ സംഘടിപ്പിക്കുന്നതിൽ ഈ മുന്നറിയിപ്പ് പ്രസക്തമാണ്.

4. അദ്ധ്യാപകനും, പിതാവും, നേതാവും ദൈവംതന്നെയാണെന്ന സത്യം വിസ്മരിക്കാൻ പാടില്ല. ഈ നാമങ്ങൾ പേറുന്നവരും ഉപദേശിക്കുന്നവരും ഈ സത്യം മനസ്സിലാക്കണം. മനുഷ്യരെല്ലാം സഹോദരന്മാരാണ്. പന്ത്രണ്ട് അപ്പോസ്തലന്മാരുടെ കൂട്ടത്തിൽ നിന്ന് യേശു ഒരു നേതാവിനെ വേർതിരിച്ചില്ല എന്നത് ശ്രദ്ധേയമാണ് (മറിച്ച് ചിലരൊക്കെ ഇന്ന് അവകാശപ്പെടുന്നു എന്നതു വേറെ കാര്യം) "നിങ്ങളെല്ലാം സഹോദരന്മാരാണ് " എന്നത് മാത്രമാണ് അവിടുന്നു കല്പിച്ചത്. അവിടുന്ന് ഗുരുവും (സങ്കീ 94: 10), പിതാവും (മത്താ 6: 9) യജമാനനും (ലൂക്കോ: 17: 13). ഈ നാമം വഹിക്കുന്നവൻ തങ്ങൾ ആരുടെ സ്ഥാനപതികളാണെന്നു ചിന്തിക്കട്ടെ!

5. വിനയമാണ് ഈ ഭാവത്തിൻെറയെല്ലാം.

മൂലവും ശ്രോതസും. അത് വറ്റിപ്പോയാൽ പിന്നെ ധർമ്മക്ഷയം മാത്രം!

## സ്ലീബായുടെ ശേഷം ആറാം ഞായർ (ഒക്ടോബർ 20)

### വി. ലൂക്കോസ് 18: 18 -27 (താരതമ്യപാഠം മത്താ: 19: 16 -30, മർക്കോ 10: 17-31)

യുവവയസ്കർ പൊതുവേ ആദർശശാലികളാണെന്നാണ് വയ്പ്. അങ്ങനെയാണ് അവർ തിരുത്തൽ ശക്തികളാവാൻ ആഗ്രഹിക്കുന്നത്. എങ്കിലും ഈ തിരുത്തൽ അന്യരിലും ലോകം മുഴുവനിലും വരുത്താനാണവരുടെ വ്യഗ്രത. തിരുത്തൽ തങ്ങളിൽതന്നെ ആരംഭിച്ചെങ്കിലേ സഫലമാകൂ എന്ന് അവർ ഗ്രഹിക്കുമോ? ഗാന്ധിജിയുടെ നാട്ടിൽത്തന്നെ, അദ്ദേഹത്തിൻെറ അനുയായികൾ എത്രപേർ ഇത് സ്വാംശീകരിച്ചിട്ടുണ്ട്?

1. ധനികരും വരേണ്യവർഗ്ഗാംഗവും നേതാവുമായ യുവാവാണ് യേശുവിന് മുമ്പിൽ. 'നല്ല ഗുരോ' എന്ന സംബോധനതന്നെ, ആരെയും ആകർഷിക്കും അയാളുടെ ഹൃദയചിന്തകളിലേക്കൊരു ടോർച്ചുമിന്നിക്കുന്നതാണ് യേശുവിൻെറ മറുചോദ്യം. 'നീ എന്നെ നല്ലവൻ എന്നു വിളിക്കുന്നതെന്ത്?' നല്ലവനാകാൻ ശ്രമിക്കാതെ, നന്മ എങ്ങനെ ഉളവാകുന്നു എന്നു ഗ്രഹിക്കാതെ അന്യരെ പുകഴ്ത്തുന്നതു നല്ലതുതന്നെ; പക്ഷെ അത് അകാരണമായോ, പ്രീതിസമ്പാദനത്തിനോ ആകാൻ പാടില്ല. യേശുവിൽനിന്നും ചില പ്രശംസാവാക്കുകൾ നേടിയിട്ട് തൻെറ പണ - പ്രതാപത്തിലേക്കു മടങ്ങാനായിരിക്കാം അയാൾ വന്നത്.

വിഹിതമായോ, അവിഹിതമായോ, പണവും സ്ഥാനമാനാദികളും സമ്പാദിച്ച് അതിൽ ഉറച്ചശേഷം 'ആത്മീക' ന്മാരായി അവതരിക്കുന്ന ചിലരുണ്ട്. അപ്പോഴും അവരുടെ സമ്പത്തിനോ പ്രതാപത്തിനോ ഒരു കോട്ടവും വരാൻ അവർ സമ്മതിക്കില്ല. പഴയ 'അവിഹിത'ങ്ങളുടെ കുറ്റബോധം പൊതിഞ്ഞു വയ്ക്കാനുള്ള ഒരു പരോക്ഷ കുറ്റസമ്മതവും ഇതിൻെറ പിന്നിലുണ്ടാകും. അടുത്തകാലത്ത് പൊട്ടിമുളച്ച 'ഉണർവ്വ്, വേർപാട്' പ്രസ്ഥാനങ്ങളും പണക്കാരുടെ ഒരു 'ആത്മീയതാ-ക്ലബ്ബ്' ആയിട്ടാണ് കാണപ്പെടുന്നത്. ദന്തഗോപുരത്തിലെ ഈ ഉണർവ്വും രോഗശാന്തിയും, 'സാക്ഷ്യവും' പ്രവചനവും' 'ദൂതുനോട്ടവും' മറ്റും താഴെക്കിടയിലേക്കിറങ്ങുക അപൂർവ്വമാണ്. നേതാക്കളായ പ്രവാചകരും പ്രവാചകികളും അതിശ്രേഷ്ഠദൈവദാസന്മാരും തങ്ങൾക്കുചുറ്റും ആത്മീയ 'കരിമ്പൂച്ച' കളുടെ ഒരു വലയം സൃഷ്ടിക്കാൻ ശ്രദ്ധിക്കാറുണ്ട്. മനുഷ്യസ്നേഹമെന്ന സ്നേഹാചരണം ഈ പുത്തൻ കൂട്ടുകാരിൽ കാണുന്നതേയില്ല. സഭകളെ വിമർശിക്കുക എന്ന വളമാണ് 'ഉണർവ്' ചെടിയ്ക്ക് അവർ നൽകുന്നത്! ദൈവംമാത്രമേ നല്ലവനായുള്ളു എന്ന് വരപ്രസാദങ്ങൾ അവകാശപ്പെടുന്ന ഇക്കൂട്ടർ സൗകര്യപൂർവ്വം വിസ്മരിക്കുന്നു.

2. ദൈവരാജ്യം അവകാശമാക്കാൻ കല്പനകൾ പാലിക്കുക എന്ന നിബന്ധന അടിസ്ഥാനപരമാണ്. ഇത് പ്രാഥമിക നിബന്ധനയാണ്. മനഃസാക്ഷിയോട് ആത്മാർത്ഥത പുലർത്തിക്കൊണ്ട് നിവർത്തിക്കേണ്ട ഈ ചുമതലയിൽ വിള്ളൽ വീണാൽ പിന്നെ എന്താകും. എല്ലാവർക്കും സർവ്വസംഗ പരിത്യാഗികളാവുക സുസാദ്ധ്യമല്ല. പക്ഷെ അടിസ്ഥാനപരമായ കല്പനകൾ പാലിക്കാത്തവരല്ലേ, 'വിശ്വാസി'കളിൽ മഹാഭൂരിപക്ഷവും? ലംഘനം നടത്തിയിട്ടും അപകടമൊന്നും പറ്റുന്നില്ല. അപ്പോൾ ലംഘനംതന്നെ പ്രമാണം. 'ഓ, ഇങ്ങനെ ഒരു നിയമമുണ്ടായിരുന്നോ' എന്ന ആത്മഗതം ഈ വഴിക്കാണ് വിരൽ ചൂണ്ടുന്നത്. 'ഹൈ സൊസൈറ്റി' ക്കാരുടെ വീട്ടിൽ ഒരു പൊതുസന്ദർഭത്തിൽ പ്രാർത്ഥന ആരംഭിച്ചാൽ ചൊല്ലാനാളില്ലാതെ വരുന്നത് വിരളമല്ല! അത്തരം വീടുകളിലെ കുട്ടികളിൽ പുറത്തുള്ള കോൺവൻറ് - പബ്ലിക് സ്കൂളുകളിലെ വിദ്യാഭ്യാസവും കഴിഞ്ഞ് മടങ്ങിയാൽ സഭയെന്നോ, ബൈബിളെന്നോ, പ്രാർത്ഥനയെന്നോ നോമ്പെന്നോ ഒക്കെ പറഞ്ഞാൽ ചക്കയാണോ മാങ്ങായാണോ എന്നു തിരിച്ചറിയാതെയിരിക്കുന്നു.

3. ആ പടി കടന്നാൽ പരിപൂർണ്ണതയുടെ ഒരു പാതയുണ്ട്. എല്ലാം കൈവിട്ടിട്ട് യേശുവിൻെറ പിന്നാലെ പുറപ്പെടുന്നവർ. അവരുടെ നിക്ഷേപം സ്വർഗ്ഗത്തിൽ ഭദ്രമാകയാൽ സ്വർഗ്ഗത്തിൽ അവർ ധനികരും അവിടുത്തെ ഹൈസൊസൈറ്റിക്കാരുമായിരിക്കും. ഈ വഴിക്കു ചിന്തിക്കുന്ന കുറെ ആളുകൾ ഉണ്ടായെങ്കിലേ സഭയ്ക്കു ഉണർവുണ്ടാകൂ. ഈ ചിന്തകൾ പിന്തുടരുന്ന അനുവാചകർ, പ്രത്യേകാൽ യുവജനങ്ങൾ - തങ്ങളുടെ 'വിളി' എന്തെന്നറിയാൻ പ്രാർത്ഥനയോടെ ഒരുങ്ങട്ടെ!

3. കർത്താവിനെ സമീപിച്ച ധനസ്നേഹിയായ യുവാവ് ഖിന്നനായി മടങ്ങി. ധനതൃഷ്ണയും, ഭോഗസംസ്കാരവുമാണ് അവനെ പിടിച്ചു വലിച്ചുകൊണ്ടുപോയത്. സകലവും ഉപേക്ഷിച്ച് കർത്താവിനുവേണ്ടി ഇറങ്ങേണ്ട വേദി ശൂന്യം!

4. എങ്കിലും സമസ്ത ആശയും ഇരുൾ മൂടിപ്പോയിട്ടില്ല. ദൈവത്തിന് സകലവും സാദ്ധ്യമാണല്ലോ. ആ ഉറപ്പാണ് നമ്മുടെ പ്രതീക്ഷകളുടെ കാതൽ. കൂരിരുട്ടിൽ തപ്പുന്നവർക്ക് ഈ വചനം ആശ്വാസപീയൂഷമായി ഭവിക്കുന്നു.

തുടർന്നു വായിച്ചു പഠിയ്ക്കാനാഗ്രഹിക്കുന്നവർക്ക് സകലവും ഉപേക്ഷിക്കുന്നവർക്കു ലഭ്യമാകുന്ന നൽവരങ്ങളെപ്പറ്റിയുള്ള വാക്കുകൾ ശ്രവിക്കാം.

## സ്ലീബായുടെ ശേഷം ഏഴാം ഞായർ (ഒക്ടോബർ 27)

### വി. മത്തായി 5: 21 - 26

സഭാസംവത്സരത്തിലെ അസ്തമന ആഴ്ചയിലെ ചിന്താവിഷയം മനുഷ്യബന്ധങ്ങളിലെ മര്യാദകളെയും, വ്യക്തിബന്ധങ്ങൾ സംഘർഷവിമുക്തമായി സൂക്ഷിക്കുവാനുള്ള പ്രായോഗിക നിർദ്ദേശങ്ങളെയുംകുറിച്ചാണ്. മനുഷ്യരെല്ലാം ദൈവത്തിൻെറ മക്കളായ സഹോദരങ്ങളാകയാൽ, വലിപ്പച്ചെറുപ്പമോ, ഇടയിൽ വന്നുപെടുന്ന പടലപ്പിണക്കങ്ങളോ നിമിത്തം സഹോ ദരസ്നേഹത്തിന് ഉടവു തട്ടരുതെന്നാണ് സൂചന.

1. കൊലപാതകം, മരണയോഗ്യമായ കുറ്റം തന്നെ. സഹോദരനെ സ്നേഹിക്കാത്തവൻ കൊലപാതകിയാണെന്ന് വി. യോഹന്നാൻ ഖണ്ഡിതമായി പറയുന്നു (1 യോഹ: 3: 15) പകയ്ക്കുന്നത് കൊലപാതക

ത്തിനും തുല്യമായി കരുതുന്നെങ്കിൽ വാക്കുകൊണ്ടു പോലും മറ്റൊരാൾക്ക് മുറിവുണ്ടാകുന്നത് കുറ്റകരമെന്നും സമ്മതിക്കേണ്ടിവരും. സഹോദരനോട് കോപിക്കുന്നവൻ ന്യായാധിപസംഘത്തിന്റെ മുമ്പിൽ വിചാരണ നേരിടേണ്ടിവരും. അന്യായമായ കോപം അധികം ശിക്ഷാർഹവും. സഹോദരനെ ആക്ഷേപിക്കുകയോ, വിലയിടിച്ചു കാണിക്കുകയോ ഒക്കെ സർവ്വസാധാരണമാണെന്നും. എന്നാൽ മറ്റൊരാളിനെ കൊച്ചാക്കാനോ, അധിക്ഷേപിക്കാനോ നമുക്കധികാരമില്ല. അവരുടെ കാവൽമാലാഖമാർ സ്വർഗ്ഗസ്ഥനായ പിതാവിന്റെ മുഖം എപ്പോഴും കാണുന്നു. സാരമായ കാരണങ്ങളില്ലാതെതന്നെ വാക്കുകൊണ്ടും വരമൊഴി കൊണ്ടും അന്യരെ ആക്ഷേപിക്കുന്നവർ ദൈവകക്ഷമയെ ലംഘിക്കുകയാണ് ചെയ്യുന്നത്.

തികച്ചും അനാരോഗ്യകരമായ ഒരു പ്രവണത തലപൊക്കിയിട്ടുണ്ട്. ഇത് രാഷ്ട്രീയത്തിൽനിന്നുള്ള അനുകരണമാവാം. ഇടവകകളിലോ, മെത്രാസനങ്ങളിലോ, തങ്ങൾക്കു രുചിക്കാത്തത് നടക്കുന്നു എന്നു ചിന്തിക്കുന്നവർ ഒരു 'കുട്ടിപ്പത്ര' മങ്ങു തുടങ്ങും. അത് ആക്ഷേപകുതുകികളായ "എഴുത്തച്ഛന്മാർ" ക്ക് കടിഞ്ഞാണില്ലാതെ വിലസാൻ വേദിയാകുന്നു. ഇത് ഒരു നിയോഗമോ, നേർച്ചയോപോലെ കൊണ്ടു നടക്കുന്നവരുണ്ട്. ഈ അസുഖകരമായ പ്രവണത കടലും കടന്ന് അക്കരെയെത്തിയതായി അറിയുന്നു!

2 ബലിയർപ്പണത്തിനോ, പ്രാർത്ഥനയ്ക്കോ പോകുമ്പോൾ കലുഷിതവും, സമാധാനരഹിതവുമായ ഹൃദയത്തോടെ ആകരുത്. നമുക്ക് ആരോടെങ്കിലും വഴക്കോ പിണക്കമോ ഉണ്ടായാൽ പറഞ്ഞുതീർക്കാം. എന്നു മാത്രമല്ല മറ്റാരെങ്കിലും നമ്മളോട് ഈർഷ്യയോ വഴക്കോ ഉണ്ടാക്കിയാലും എത്രയും വേഗം അതും പറഞ്ഞു തീർക്കണം. ഇല്ലെങ്കിൽ ഏകാഗ്രമായ പ്രാർത്ഥനയും മദ്ധ്യസ്ഥപ്രാർത്ഥനയും നടക്കില്ല. മദ്ധ്യസ്ഥപ്രാർത്ഥന പിണക്കമുള്ളവരെ ഒഴിച്ചു നിർത്തിക്കൊണ്ട് നടത്താൻ പറ്റില്ലല്ലോ.

മനുഷ്യബന്ധങ്ങളുടെ മധുരവും, സരളതയും ഒഴുക്കും നഷ്ടപ്പെടുന്നതുമൂലം എത്ര കുടുംബങ്ങളാണ് അശാന്തിയിൽ മുങ്ങിത്താഴുന്നത്! എളിമയില്ലായ്മ കൊണ്ടാണ് ക്ഷമിക്കാൻ വൈമുഖ്യം കാട്ടുന്നത്. അഭിപ്രായഭിന്നത പറഞ്ഞുതീർക്കാൻ ഒരുങ്ങി എത്തുന്നയാളിനോട് "അങ്ങനെയൊന്നും തീരുകയില്ല" എന്നു പറയുന്നത് തല്ക്കാലം വിരസ്യമായി തോന്നിയേക്കാം. പക്ഷേ അത് ശരിയാക്കാമായിരുന്ന വ്യക്തിബന്ധത്തെ അവഗണിക്കുന്ന പ്രസ്താവനയാകയാൽ കുറ്റകരമാണ്.

3. കുഴപ്പങ്ങളുടെ ലക്ഷണങ്ങൾ കണ്ടു തുടങ്ങുമ്പോഴേ ഉത്തരവാദിത്തപ്പെട്ടവരുടെ ശ്രദ്ധ ആ വഴിക്കു തിരിഞ്ഞാൽ മുളച്ചുവന്ന കുഴപ്പം വളർന്ന് പന്തലിക്കാതിരിക്കും. ശ്രദ്ധകിട്ടാതിരുന്നാലോ, അത് ശക്തി പ്രാപിച്ചു വളരും. പിന്നീടുണ്ടാകുന്ന വലിയ കുഴപ്പം അത്രവേഗം പരിഹരിക്കാനുമാവില്ല. "പ്രാരംഭങ്ങൾ തടയേണം; പിൻചികിത്സ ഫലിച്ചീടാ" എന്ന ആപ്തവാക്യം മനുഷ്യബന്ധങ്ങളെ ശക്തീകരിക്കുന്ന വിഷയത്തിൽ പരമപ്രധാനമാണ്.

## കൂദോശ് ഈത്തോ ഞായർ
## (നവംബർ 3)

## വി. മത്തായി 16: 13-23
## (താരതമ്യം. മർക്കോ 8: 27-30, ലൂക്കോ 9: 18-21)

സഭാവത്സരത്തിന്റെ ഉദയമായി. ആരംഭത്തിങ്കൽ എല്ലാം വെടിപ്പാക്കുന്നത് മനുഷ്യർക്ക് സഹജമാണല്ലോ. ദൈവത്തിങ്കലേക്കുള്ള യാത്രയിൽ കൂടെക്കൂടെ ശുദ്ധീകരണം അനിവാര്യമാണ്. ശുദ്ധീകരണം കൂടാതെ ആരും ദൈവത്തെ ദർശിക്കാനർഹരാകുന്നില്ല. ശുദ്ധീകരണം സ്വയം നിർമ്മിക്കുന്നതല്ല, മറിച്ച് ദൈവത്തിന്റെ പ്രവൃത്തിയും ദാനവുമാണ് ശുദ്ധീകരിക്കപ്പെടേണ്ട ആളോ, വസ്തുവോ, വേദിയോ, ആ കൃത്യം നിർവ്വഹിക്കുന്നയാളിനു വിധേയപ്പെട്ടിരിക്കണം. സഭയുടെ സ്ഥിതിയും വിഭിന്നമല്ല.

1. "ജനങ്ങൾ എന്നെ ആരെന്നു പറയുന്നു?" ലോകരക്ഷകനിൽനിന്നുമുള്ള ഈ ചോദ്യം അപ്രതീക്ഷിതമായിത്തോന്നിയേക്കാം. ഹൃദയങ്ങളെയും അന്തരീന്ദ്രിയങ്ങളെയും വിവേചിക്കുന്നവന് ആരുടെയും സാക്ഷ്യം ആവശ്യമില്ല; തന്നെ ആരും ഒന്നും ഗ്രഹിപ്പിക്കേണ്ട ആവശ്യവുമില്ല. "മനുഷ്യനിലുള്ളത് എന്ന് സ്വതവേ അറിഞ്ഞിരിക്കയാൽ തനിക്കു മനുഷ്യനെക്കുറിച്ച് യാതൊരുത്തന്റെയും സാക്ഷ്യം ആവശ്യമായിരുന്നില്ല" (യോഹ. 2: 25) എങ്കിൽ ഈ അഭിപ്രായശേഖരണത്തിന് അവിടുന്നു തുനിഞ്ഞതെന്ത്? സർവ്വവും അറിയുന്നവനെങ്കിലും മനുഷ്യന്റെ പ്രതികരണങ്ങളും കുറ്റസമ്മതവും, ആവശ്യങ്ങളുന്നയിക്കലുമെല്ലാം മനുഷ്യനിൽനിന്നു തന്നെ കേൾക്കാനാണ് അവിടുന്ന് ആഗ്രഹിക്കുന്നത്. തന്റെ സഹചാരികളായ ശിഷ്യന്മാർക്കും ഇതൊരു പാഠമായി മാറും. "

2. യേശുവിനെ ജനങ്ങൾ യോഹന്നാൻ സ്നാപകന്റെയും, തീക്ഷ്ണവാനായ ഏലിയാവിന്റെയും പ്രവാചകശ്രേഷ്ഠനായ യരമിയായുടെയും ശ്രേണിയിൽ ഗണിച്ചിരുന്നു. ഇവരെല്ലാം ശക്തമായ പ്രവാചകശബ്ദത്തിന്റെ ഉടമകളായിരുന്നു. യോഹന്നാൻ തന്റെ മുന്നോടിയും, ഏലിയാ എരിവുള്ള പ്രവാചകനും, യരമിയ "നിർമ്മലമാക്കുവാനും, പൊളിപ്പാനും, നശിപ്പാനും, ഇടിച്ചുകളയുവാനും പണിവാനും നടുവാനും നിയമിക്കപ്പെട്ടവനും " (യി. 1: 10) ആയിരുന്നു. സമൂഹത്തെ പുനഃസൃഷ്ടിയുടെ പാതയിൽ കൊണ്ടുവരാൻ ശ്രമിച്ചവരായിരുന്നു അവരെല്ലാം; സകലവും പുതുതാക്കുന്ന ദൈവപുത്രന്റെ അകമ്പടികൾ.

യേശുവിനെക്കുറിച്ചുള്ള ജനങ്ങളുടെ ഈ അറിവും കാഴ്ചപ്പാടും സമ്പൂർണ്ണമായിരുന്നില്ല. അതിനാൽ അത് വിവേചിക്കുന്നതിന് അവർക്ക് അവസരം ലഭിച്ചു. പത്രോസാണ് ആദ്യം പ്രതികരിക്കുന്നത്.

3. പത്രോസിന്റെ വിശ്വാസപ്രഖ്യാപനം സ്വന്തം ഉയിരിൽനിന്നും വന്നതല്ല, നേരെമറിച്ച് സ്വർഗ്ഗസ്ഥനായ പിതാവ് അവന്റെ ഹൃദയത്തിൽ വെളിപ്പെടുത്തിയതാണ്. ദൈവം ജീവിക്കുന്നവനാകുന്നുവെന്നും, 'അഭിഷിക്തനായ' ദൈവപുത്രൻ ഭൂമിയിലേക്കു വന്നിരിക്കുന്നുവെന്നുമുള്ള വിശ്വാസപ്രഖ്യാപനം, വിശ്വാസത്തിന്റെ ദൃഢത വെളിവാക്കുന്നു. ഈ വിശ്വാസം ഏറ്റുപറയുവാനുള്ള നൽവരം ദൈവത്തിൽനിന്നു വരുന്നു. പറയുന്നയാളിന്റെ വ്യക്തി

പരമായ നൈപുണ്യമോ, വിശുദ്ധിയോ ഒന്നും അതിനു പകരമാകില്ല.

4. "സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ തരും" എന്ന വാഗ്ദാനം ശ്രേഷ്ഠംതന്നെ. ഏതോ വലിയ താക്കോലുകൾ എന്നു ചിന്തിച്ചവർക്കു തെറ്റി. അതിന്റെ അർത്ഥം തുടർന്നുവരുന്ന വാക്യത്തിൽ നിന്നു സ്പഷ്ടമാകുന്നു. (മത്തായി 18: 18, യോഹന്നാൻ 20: 23 എന്നീ ഭാഗങ്ങൾ വായിക്കുക). മനുഷ്യർക്ക് പാപമോചനം നൽകി അവരെ സ്വർഗ്ഗാവകാശികളാക്കുന്നതിനോ, അനർഹർക്ക് അത് നിഷേധിക്കുന്നതിനോ ഉള്ള അധികാരമാണ് ഈ താക്കോൽ. ഇത് ശിഷ്യസമൂഹത്തിനും അവർ വഴി സഭയ്ക്കും ലഭിച്ച ദിവ്യഅധികാരമാണ്.

5. സ്വർഗ്ഗപ്രവേശനത്തിന്റെ അധികാരം നല്കാൻ അവകാശപ്പെട്ടയാൾ ദൈവമല്ലാതെ മറ്റാരുമാകാൻ വഴിയില്ലല്ലോ.

6. ഉറച്ച വിശ്വാസമുള്ളയാൾ അത് ഏറ്റുപറയും. ആ വിശ്വാസം ഉറപ്പുള്ളതാണ്, പാറപോലെ. അത് ഏറ്റുപറയുന്നയാളും അതുപോലെ ഉറപ്പുള്ളവരാകും.

"മൂലക്കല്ലായ ക്രിസ്തുവാണ് ഈ ഉറപ്പിന്റെ കാരണം. യസ്രായേലിനെ അനുഗമിച്ച ആത്മീകപാറ ക്രിസ്തുവായിരുന്നു" എന്ന് വി. പത്രോസ് സാക്ഷിക്കുന്നു. (1 കൊരി. 10: 4) ജീവനുള്ള കല്ലായ അവന്റെ അടുക്കൽവന്നിട്ട് നാമും ജീവനുള്ള കല്ലുകളായി ആത്മീകഗൃഹമായി............. പണിയപ്പെടുന്നു (1 പത്രോ. 2: 5) "പത്രോസ് എന്ന വ്യക്തി പാറയാണെന്നും ആ വ്യക്തിയിന്മേൽ സഭ പണിയപ്പെട്ടിരിക്കുന്നു" എന്നുമുള്ള വാദമുഖങ്ങൾക്ക് തിരുവചനത്തിന്റെ പിൻബലമില്ല എന്ന് ഈ ഭാഗം പഠിക്കുന്ന നിർമ്മത്സരബുദ്ധികൾ സമ്മതിക്കും.

6. ഈ വെളിപ്പെടുത്തലിനെപ്പറ്റി ആരോടും പറയേണ്ട എന്ന വിലക്ക് അന്ന് നൽകിയതെന്തിനാവാം. അവിടുന്ന് 'പ്രചാരണം' ആഗ്രഹിക്കാത്തയാളാണ്. താൻ സശരീരനായി ഉള്ളപ്പോൾ ശിഷ്യന്മാർ ഇത് അന്യരോട് പറഞ്ഞാലുള്ള പ്രതികരണം അനുകൂലമോ പ്രതികൂലമോ ആകാം. അറിവ് അടിച്ചേല്പിക്കപ്പെട്ടല്ല; സ്വന്തയിഷ്ടപ്രകാരം ആകൃഷ്ടരായാണ് ജനങ്ങൾ തന്റെയടുത്തേക്ക് വരാൻ അവിടുന്ന് ആഗ്രഹിച്ചത്. ഒന്നും ദ്രുതഗതിയിൽ ചെയ്യാതെ സാവകാശമായും, സംയമനത്തോടുംമാത്രം നിവർത്തിക്കുന്ന കർത്താവിന്റെ മാതൃക എത്ര അനുകരണീയം!

സഭാശുദ്ധീകരണനാളിലെ പ്രശ്നോത്തരിയിലെ ചോദ്യം നമ്മുടെ നേർക്കും നീളുന്നു: "മനുഷ്യപുത്രൻ ആരാണെന്നാണ് നിങ്ങൾക്കു തോന്നുന്നത്?"

## ഹൂദോസ് ഈത്തോ ഞായർ
## (നവംബർ 10)
### വി. യോഹ. 10: 22-38.

വിശുദ്ധസഭയുടെ പ്രതിഷ്ഠാ തിരുനാളാണിന്ന്. യരുശലേം ദേവാലയത്തിൽവച്ച് സ്വജനങ്ങൾ ദേവാലയാധിപനായ കർത്താവിനെ കയ്യേറ്റം ചെയ്യാൻ ശ്രമിക്കുകയും തന്നെ ഉപേക്ഷിക്കുകയും ചെയ്യുന്ന രംഗമാണ് സഭ പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നത് എന്നത് വിരോധാഭാസമായിത്തോന്നാം. യരുശലേം ദേവാലയത്തിന്റെ പുനഃപ്രതിഷ്ഠാപ്പെരുന്നാളിലാണ് ഈ സംഭവം നടന്നത് എന്നതും ശ്രദ്ധേയമാണ്. ദേവാലയപ്രതിഷ്ഠാ നാളിൽ ജനങ്ങൾ വിനയപ്പെട്ട് അവരെത്തന്നെ ദൈവമുമ്പിൽ വിധേയപ്പെടുത്തുകയും ദൈവവചനം കേൾക്കുന്നതിന് കാതും മനസ്സു തുറക്കുകയും ചെയ്യേണ്ട അവസരം ദൈവപുത്രനെ ഹനിക്കുന്നതിന് ശ്രമിക്കുകയാണ് അവർ ചെയ്തത്. പ്രതിഷ്ഠാവേളകളും അനുസ്മരണദിനങ്ങളും ഇങ്ങനെ വികലമാക്കുന്നവർ അന്നത്തെ യഹൂദർ മാത്രമോ?

1. യേശു ദൈവപുത്രനായ മിശിഹായാണെന്നൊരു ചിന്താഗതി പല യഹൂദന്മാർക്കുമുണ്ടായിരുന്നതുകൊണ്ടാണല്ലോ, അക്കാര്യം തുറന്നുപറയാൻ അവർ തന്നോട് ആവശ്യപ്പെടുന്നത്. ഇല്ലാത്തതുപോലും അവകാശപ്പെടുന്ന യഹൂദരിൽനിന്നും വിഭിന്നമായി, യേശു യാതൊരു അവകാശപ്രഖ്യാപനങ്ങളും നടത്തുന്നില്ല; മാത്രമല്ല, അവരുടെ ചോദ്യത്തിനു പിന്നിലെ ആത്മാർത്ഥതയില്ലായ്മയെ തുറന്നുകാട്ടുകയും ചെയ്യുന്നു. പറഞ്ഞുകൊടുത്താലും കാട്ടിക്കൊടുത്താലും അവർ വിശ്വസിക്കാൻ ഒരുക്കമല്ലായിരുന്നു. അത്രത്തോളം മുൻവിധികൊണ്ട് നിറഞ്ഞിരുന്നു അവരുടെ മനസ്സ്. "ഞാൻ മശിഹായാണ്" എന്ന് യേശു പറഞ്ഞിട്ടല്ല അവർ വിശ്വസിക്കേണ്ടത്. മശിഹാ എവിടെനിന്നു വരുന്നുവെന്നും, എങ്ങനെയുള്ള ആളാണെന്നും, എന്തെല്ലാം പ്രവർത്തിക്കുമെന്നും തിരുവെഴുത്തു സാക്ഷ്യപ്പെടുത്തുമ്പോൾ മറ്റൊന്നും തേടിപ്പോകേണ്ടതില്ല. എന്നാൽ അത്രത്തോളം മെനക്കെടാൻ അവർ തയ്യാറല്ല. തങ്ങളുടെ ദൃഷ്ടിയിൽ നിസ്സാരമായി തോന്നിയത് എത്ര 'ദിവ്യമായാലും' അംഗീകരിക്കാൻ അവർക്ക് മടിയാണ്.

2. അവരുടെ വൈമുഖ്യം യേശു വിശദമാക്കി. അവർ തന്റെ ആട്ടിൻപറ്റത്തിൽപ്പെട്ടവരല്ല. ആടുകൾ ഇടയന്റെ ശബ്ദംകേട്ട് തിരിച്ചറിയും. ഇടയന് ആടുകളെയും ആടുകൾക്ക് ഇടയനെയും; അതിനാൽ അവ ഇടയനെ അനുഗമിക്കുന്നു. ശബ്ദംകേട്ടു തിരിച്ചറിയൽ, അറിവ്, അനുധാവനം ഇതു മൂന്നും ആടുകൾക്ക് സഹജമാണ്. യേശുവാകുന്ന ഇടയന്റെ ആടുകളായവർ തങ്ങൾ ആ സ്ഥാനത്തുതന്നെയോ എന്ന് വിലയിരുത്തേണ്ടത് ഈ ത്രിവിധ ലക്ഷണങ്ങൾ വഴിയാണ്. ഇത്തരം ആടുകളെ മിശിഹായുടെ അടുക്കലേക്ക് വരുത്തുന്നത് പിതാവാണ്. ആ ആടുകൾ നിത്യജീവന് അവകാശികളാണ്; ഇടയൻ നിത്യനാണല്ലോ.

ഈ ഗണത്തിൽപ്പെടുന്നവരല്ല ദുർമനസ്സാക്ഷികളായ യൂദന്മാർ!

ഇടയനോട് ഇങ്ങനെ ഒരടുപ്പവും സ്നേഹവും ഒന്നിപ്പും നമുക്കു സങ്കല്പിക്കാനാകുന്നുവോ

അല്ലെങ്കിൽ നാം ആടുകളുടെ സ്ഥാനം എങ്ങനെ അവകാശപ്പെടും ദൈവമുമ്പാകെ പ്രതിഷ്ഠിക്കപ്പെടുന്ന സഭയുടെ പ്രധാന ലക്ഷണങ്ങൾ ഇവയാണല്ലോ.

3. ഇവയെല്ലാം ശ്രദ്ധിച്ച യഹൂന്മാർക്കു യാതൊരു മനംമാറ്റവുമുണ്ടായില്ലെന്നു മാത്രമല്ല; അവർ അദ്ദേഹത്തെ കല്ലെറിയാൻ ഉദ്യമിക്കുകയും ചെയ്തു. അതിന് കാരണമായി പറഞ്ഞ കാര്യമാണ് വിചിത്രം: "മനുഷ്യനായിരിക്കെ സ്വയം ദൈവമാകാൻ ശ്രമിച്ചതു കൊണ്ട്!" അവർക്കു കാര്യം മനസ്സിലായി, പക്ഷെ അംഗീകരിക്കാൻ തയ്യാറല്ല. മനുഷ്യൻ സ്വാതന്ത്ര്യത്തിലും വിശുദ്ധിയിലും വളർന്ന് ദൈവതുല്യനാകണമെന്നുതന്നെയാണ് ദൈവത്തിൻെറ ആഗ്രഹവും.

4. തന്നെ വിശ്വസിക്കാൻ മടിക്കുന്നവർക്ക് യേശു നൽകുന്ന സദുപദേശം ശ്രദ്ധേയമാണ് "നിങ്ങൾ എൻെറ പ്രവർത്തികളെ സൂഷ്മമായി പരിശോധിച്ച് അവയിൽ വിശ്വസിക്കു; അവ ദൈവീകമായ പ്രവർത്തികളാണ്". താൻ പിതാവിലും, പിതാവ് തന്നിലും വസിക്കുന്നു എന്നതിൻെറ തെളിവാണത്. ഞാനും പിതാവും ഒന്നാകുന്നു എന്ന പ്രഖ്യാപനം യേശുവിൻെറ ദൈവത്വത്തെയും പിതാവിനോടുള്ള സമത്വത്തെയും സംശയിക്കുന്നവർക്കുള്ള പാഠമാണ്.

5. യേശുവിൻെറ പ്രവൃത്തികൾ തൻെറ ദൈവത്വത്തെ വെളിപ്പെടുത്തുന്നു. ഒരു വൃക്ഷം അതിൻെറ ഫലം കൊണ്ടാണ് തിരിച്ചറിയപ്പെടുന്നത് എന്ന് അവിടുന്നുതന്നെ അരുളിയിട്ടുണ്ട്.

## For Favours Recieved






താമസിച്ചതിനു ക്ഷമാപണം
**Abraham & Family, Bhilaspur**

## For Favours Received




**Mrs. & Mr. Benny C. I. Jaipur**





**Hentry & Reena, Dhamam**





**A Firm Believer**

വനിതാപംക്തി

# സഹോദരികൾ, സപത്നികൾ ഗോത്രപിതാക്കന്മാരുടെ ജനയിത്രികൾ

ഡോ. സെറാഫി ജോൺ - പടിയറ

ഈന്തപ്പനനികരം നിരനിരയായി നിരന്നു നില്ക്കുന്ന മരുഭൂമി. സൂര്യതാപത്താൽ അതിതപ്തമായ മണൽ. പൂഴി മണലിനെ ആവാഹിച്ച് ആഞ്ഞടിക്കുന്ന ചുഴലിക്കാറ്റ്. പദയാത്ര അതിദുസ്സഹമായ അവസ്ഥ. ഒരു യുവാവ് ആ വഴിയെ നടന്നുനീങ്ങുന്നു. സഹോദരനോടു ചെയ്ത ചതിയുടെ തിക്തത മനസ്സിലും മൂകത മുഖത്തും പ്രതിഫലിപ്പിക്കുന്നു. സ്വമാതുലന്റെ സന്നിധിയിൽ എത്തിയാൽ ഭീതിക്ക് ഒരു പരിധിവരെ ശമനം ലഭിക്കുമെന്ന ചിന്തയിൽ ത്വരപ്പെട്ടുനടക്കുകയാണ് ആ യുവാവ്. പച്ച പുല്ല് നിറഞ്ഞ ഒരു സമതലം അതാ മുമ്പിൽ. ഹാരാൺ കൈയിടുക്കിൽ എത്തിക്കഴിഞ്ഞു. മൂന്ന് ആട്ടിൻ പറ്റത്തെ ആനയിച്ചുകൊണ്ടുവരുന്ന ഇടയന്മാർ. യുവാവിന് അല്പം ആശ്വാസം തോന്നി. ബഥുവേലിന്റെ പുത്രനായ ലാബാനെ നിങ്ങൾ അറിയുമോ. അദ്ദേഹം എവിടെയാണ് താമസിക്കുന്നത്. എനിക്ക് വഴി ഒന്നു പറഞ്ഞു തരുമോ? യുവാവ് ഇടയരോട് ആരാഞ്ഞു. അവർ പരസ്പരം നോക്കി നിർന്നിമേഷരായി നില്ക്കുമ്പോൾ അതാ ഒരാട്ടിൻ പറ്റത്തെ നയിച്ചുകൊണ്ട് യൗവനത്തിന് വഴിമാറി കൊടുക്കുവാൻ മടിച്ചു നില്ക്കുന്ന കൗമാരപ്രായയായ ഒരു പെൺകുട്ടി നടന്നു വരുന്നു. “അതാ വരുന്നു, ലാബാന്റെ ഇഷ്ടപുത്രി” റാഹേൽ ഇടയന്മാർ ഒരേ സ്വരത്തിൽ പ്രതിവചിച്ചു. യുവാവിന് സന്തോഷമായി. തന്റെ മാതുലന്റെ മകൾ: അവളെ സഹായിക്കേണ്ടത് തന്റെ ചുമതലയാണല്ലോ. സമീപത്തുള്ള കിണറിന്റെ മൂടിക്കല്ല് മാറ്റി അവൾക്കും ആടുകൾക്കും ദാഹശമനത്തിന് ആവശ്യത്തോളം തെളിനീർ നല്കി കൃതാർത്ഥനായി. ആ തെളിനീരിന്റെ കുളിർമ യുവാവിന്റെ ഹൃദയത്തിലും ഒരു ആശ്വാസം പകർന്നു നല്കി. ഒരു അപരിചിത യുവാവ് തന്നോടും തന്റെ ആടുകളോടും കാട്ടുന്ന സ്നേഹത്തിന്റെ ഉറവിടം എന്ത് എന്നു ചിന്തിച്ച് ഇടയബാലിക പകച്ചു നില്ക്കുമ്പോൾ യുവാവ് സ്വയം പരിചയപ്പെടുത്തി. നിന്റെ പിതൃസഹോദരിപുത്രൻ യാക്കോബാണ് ഞാൻ. അവൾ സന്തോഷം കൊണ്ട് തുള്ളിച്ചാടി. വീട്ടിലേക്ക് ഓടി വിവരം പിതാവിനെ അറിയിച്ചു. മകൾ പറയുന്നത് വാസ്തവമോ? അദ്ദേഹം മകളെയും കൂട്ടി കിണറ്റിൻകരയിലേക്ക് ധൃതിപ്പെട്ടു നടന്നു. ലാബാൻ ഭാഗിനേയനെ ആശ്ലേഷിച്ച് സ്വവസതിയിലേക്ക് ആനയിച്ചു. സന്തോഷത്തിന്റെയും ആഹ്ലാദത്തിന്റെയും ദിനങ്ങൾ. മാതുലമക്കളായ ലേയയേയും റാഹേലിനേയും ജോലികളിൽ സഹായിച്ചും സഹോദരനിർവിശേഷമായ സ്നേഹവായ്പോടുംകൂടി ദിനരാത്രങ്ങൾ ഓരോന്നായി കടന്നുപോയി.

ഒരു വിരുന്നുകാരനെപോലെ ഉണ്ടും ഉറങ്ങിയും ഉല്ലസിച്ചും സമയം പോക്കുവാനല്ല യാക്കോബ് ആഗ്രഹിച്ചത്. ആടുകളെ മേയിക്കുന്നതിലും ധാന്യങ്ങൾ മെതിക്കുന്നതിലും വെള്ളം കോരുന്നതിലും വിറകു വെട്ടുന്നതിലും എല്ലാം ലേയയേയും റാഹേലിനെയും സഹായിക്കുന്നത് യാക്കോബിന് സന്തോഷമായിരുന്നു. ഒരുമാസം കഴിഞ്ഞു. സേവനത്തിന് എന്തു പ്രതിഫലമാണ് യാക്കോബ് ആഗ്രഹിക്കുന്നത്. ലാബാൻ അന്വേഷിച്ചു. പ്രതിഫലേച്ഛ തെല്ലും ഇല്ല. എങ്കിലും റാഹേലിനെ വിവാഹം ചെയ്തുതന്നാൽ സന്തോഷം. യാക്കോബ് തന്റെ ഇംഗിതം അറിയിച്ചു. അതിനു പ്രതിഫലമായി ഏഴുവർഷംകൂടി ഞാൻ അങ്ങയെ സേവിച്ചുകൊള്ളുകയും ചെയ്യാം. ലാബാന് അത് പ്രിയമായി. റാഹേലിനെ ഭാര്യയായി കിട്ടുമെന്നുള്ള പ്രതീക്ഷയിലും മോഹത്തിലും യാക്കോബ് ദിനരാത്രങ്ങൾ എണ്ണിയും ഏതു പണിയും സന്തോഷത്തോടെ ചെയ്തും ദിവസങ്ങളും മാസങ്ങളും വർഷങ്ങളും പിന്നിട്ടു. മധുരസ്വപ്നങ്ങളുടെ സാക്ഷാത്ക്കാരം; വിവാഹദിനം കൈയടുക്കൽ എത്തി.

ലാബാൻ സ്വപുത്രിയെ യാക്കോബിന്റെ കൂടാരത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. മുഖാവരണവിഭൂഷിതയായ വധുവിനെ വരന്റെ കരത്തിൽ ഏല്പിച്ചു. ചിരകാല പ്രതീക്ഷിതം സാക്ഷാത്കരിച്ചതിൽ സന്തുഷ്ടചിത്തനായ യാക്കോബ് ഒന്നും പറഞ്ഞില്ല. സങ്കോച ബഹുമാന സമ്മേളിതമായ മാനസികാവസ്ഥ കാരണമാണ് റാഹേൽ മൗനം പാലിക്കുന്നതെന്ന് യാക്കോബ് ന്യായമായി ഊഹിച്ചു. രാത്രി കഴിഞ്ഞു. ഉഷസ്സിൽ ഉദയസൂര്യ കിരണങ്ങൾ കൂടാരവാതിലുകളെ അതിലംഘിച്ച് കിട്ടിയ മാണിക്യം പകൽ വെളിച്ചത്തിൽ മൺകട്ടയായി മാറിപ്പോയോ? യാക്കോബ് ഞെട്ടിപ്പോയി. തന്റെ കണ്ണുകളെ വിശ്വസിക്കുവാൻ കഴിഞ്ഞില്ല. അത് റാഹേലല്ലാ, ജ്യേഷ്ഠത്തി ലേയ അത്രേ. കാർമിഴികളിൽ സ്വപ്നം ഓളം വെട്ടുന്ന റാഹേലിന്റെ സ്ഥാനത്ത് നിർവികാരത തളം കെട്ടുന്ന നിസംഗയായ ലേയ. തന്റെ മാതുലൻ ലാബാൻ തന്നെ ചതിച്ചിരിക്കുന്നു. സ്വസഹോദരനായ ഏശാവിന്റെ ജ്യേഷ്ഠാവകാശം മധുരഭോജ്യം നല്കി കൈയ്ക്കലാക്കിയതും രോമചർമ്മ ആവരണത്താൽ സ്വപിതാവിനെ തെറ്റിദ്ധരിപ്പിച്ച് അനുഗ്രഹം ആർജ്ജിച്ചതുമായ സംഭവങ്ങൾ യാക്കോബിന്റെ ഹൃദയത്തിൽ കൂടി ഒരു മിന്നൽപോലെ പാളി മറഞ്ഞു.

യാക്കോബ് ലാബാന്റെ സന്നിധിയിൽ പരിഭവവും പരാതിയും കലർന്ന സ്വരത്തിൽ പ്രതിഷേധിച്ചെങ്കിലും ജ്യേഷ്ഠത്തി അവിവാഹിതയായി നില്ക്കെ അനുജത്തിയെ വിവാഹം ചെയ്തുകൊടുക്കുക പതിവില്ലായെന്നു ലാബാന്റെ വാക്കുകളിൽ ന്യായങ്ങളും അവകാശങ്ങളും നിഷ്പ്രഭമായി പോയി. ഏഴുവർഷം കൂടി പഴയപടി സേവനം ചെയ്തു റാഹേലിനെകൂടി

ഭാര്യയാക്കാനുള്ള ലാബാൻെറ നിർദ്ദേശം യാക്കോബിന് പാലിക്കേണ്ടിവന്നു. അങ്ങനെ സഹോദരികൾ സപത്നികളായി തീർന്നു. ആചാരലംഘനമോ നിയമ നിഷേധമോ അന്ന് അതിലില്ലായിരുന്നു.

മൂന്നു ദിവസത്തെ വഴിക്കപ്പുറത്ത് ലാബാൻ പോയ തക്കംനോക്കി യാക്കോബ് പുത്രകളത്രാദികളോടും അവകാശപ്പെട്ട സ്വത്തുക്കളോടും കനാൻ നാട്ടിലേക്ക് യാത്രയായി. പിതാവിൻെറ സ്വർണ്ണവിഗ്രഹം കൂടി കൈക്കലാക്കാൻ റാഹേൽ കിട്ടിയ അവസരം വിനിയോഗിച്ചു. നദി കടന്ന് ഗിലയാദിൽ എത്തിയ യാക്കോബിനെ അന്വേഷിച്ചെത്തിയ ലാബാൻ ജാമാതാവുമായി വാക്കുതർക്കത്തിൽ തുടങ്ങിയെങ്കിലും വികാരം വിചാരത്തിനു വഴിമാറിക്കൊടുത്തു. ഒരു സൗഹാർദ്ദ സമാധാന ഉടമ്പടി ഉണ്ടാക്കി. ഉടമ്പടിയുടെ അടയാളമായി ശിലകൾകൊണ്ട് ഒരു തൂണുണ്ടാക്കി. അവർക്കുമദ്ധ്യേ ആ സ്തൂപം സാക്ഷിയായി തീർന്നു. ലാബാൻ തൻെറ പെൺമക്കളുടെ ഭാവി സുരക്ഷിതമാക്കി ഉറപ്പ് വാങ്ങി ഉഷസ്സിൽ ഉദയസൂര്യനെ സാക്ഷിയാക്കി പേരക്കുട്ടികളെ ആശ്ലേഷിച്ച് ആഹ്ളാദചിത്തനായി തിരികെ പോയി.

സഹോദരിമാർ എന്ന നിലയിലും സപത്നികൾ എന്ന അവസ്ഥയിലും ലേയയും റാഹേലും വിശ്വസ്തത സംരക്ഷിച്ചു. അവർ യാക്കോബിന് ദുരിതമോ ദുഖമോ ഉണ്ടാക്കാൻ ശ്രമിച്ചില്ല. ദൈവത്തെ അറിയാതെയും ഭർത്താവിനെ സ്നേഹിക്കാതെയും, ആദരിക്കാതെയും, അനുസരിക്കാതെയും ജീവിക്കുന്ന ഭാര്യമാർ ഭർത്താവിന് ഒരു ഭാരമാണ്. തനിക്കവകാശപ്പെട്ട, തൻേറതെന്നു പറഞ്ഞ് ഉറപ്പിച്ചുവച്ചിരുന്ന, താൻ പ്രാണനുതുല്യം സ്നേഹിച്ചിരുന്ന യാക്കോബിന് തൻെറ ജ്യേഷ്ഠത്തി ലേയായെ നല്കിയപ്പോൾ അതിൽ നീരസപ്പെട്ട്, നൈരാശ്യമാർന്ന് പിന്തിരിയാതെ ഏഴു വർഷംകൂടി കാത്തിരുന്ന റാഹേലിൻെറ സഹനവും ത്യാഗവും പ്രശംസനീയമത്രേ.

ഒരമ്മയാകുകയെന്നത് സ്ത്രീകളെ സംബന്ധിച്ചിടത്തോളം ജീവിതാഭിലാഷമാണ്. തൻെറ ജ്യേഷ്ഠത്തി അമ്മയായപ്പോഴും തൻെറയും ജ്യേഷ്ഠത്തിയുടെയും ദാസിമാർ പുത്രസമ്പത്ത് ഉള്ളവരായി തീർന്നപ്പോഴും തൻെറ അനപത്യതയിൽ ദുഃഖിതയെങ്കിലും പ്രത്യാശയോടും വിശ്വാസത്തോടും പ്രാർത്ഥനയോടും ഒരു പുത്രനുവേണ്ടി കാത്തിരുന്നു. ഫലമോ എത്ര മഹത്തരം. ഇസ്രായേൽ ചരിത്രത്തിലെ മണിമുത്തായ യൗസേഫിനെ ലഭിച്ചു. മക്കളുടെ നന്മയും അനുസരണവും അമ്മമാരുടെ പ്രവൃത്തികളുടെ ആകെത്തുകയാണ്. തിമോത്തിയോസിൻെറ വലിയമ്മ ലോവീസിലും അമ്മ യൂനിക്കയിലും ഉണ്ടായിരുന്ന വിശ്വാസമാണ് തിമോത്തിയോസിൽ പ്രതിഫലിക്കുന്നത്. ഒരു കുടുംബത്തെ നരകമോ സ്വർഗ്ഗമോ ആക്കുന്നത് പ്രധാനമായും ആ ഭവനത്തിലെ ഗൃഹനായികതന്നെ. ഭാര്യ സാമർത്ഥ്യമുള്ളവളായിരിക്കണം. അവളുടെ വില മുത്തുകളിലും ഏറും. ലാവണ്യം വ്യാജവും സൗന്ദര്യം വ്യർത്ഥവും ആകുന്നു. യഹോവാഭക്തിയുള്ള സ്ത്രീയോ പ്രശംസിക്കപ്പെടും.

ലേയയും റാഹേലും സഹോദരിമാർ, സപത്നികൾ. രണ്ട് അവസ്ഥയിലും അവർ സ്നേഹത്തിലും പരസ്പരധാരണയിലും കഴിഞ്ഞിരുന്നു. ഭർത്താവായ യാക്കോബിൻെറ നന്മ മാത്രമായിരുന്ന അവരുടെ ലക്ഷ്യം. സ്ത്രീസഹജമായ ചില മാനസിക അവസ്ഥകൾ ചില സന്ദർഭങ്ങളിൽ ഉണ്ടാകുക സ്വാഭാവികം മാത്രം. എന്നാലും ഗോത്രപിതാക്കന്മാരുടെ പ്രഭവസ്ഥാനം അവരത്രേ. ഗോത്രപിതാക്കന്മാരുടെ ജനയിത്രികൾ; അവരെ ലോകം എന്നും ആദരിക്കും അഭിനന്ദിക്കും പ്രകീർത്തിക്കും.

ബൈബിൾപഠനം

# ഗോത്രപിതാവായ യാക്കോബ്

വത്സമ്മ മാത്യു, നരിയാപുരം

ഗോത്രപിതാവായ യാക്കോബ് ചതിയനായിരുന്നോ? ഒരു ഉപായിയെ ഗോത്രപിതാവായി കാണാൻ പറ്റുമോ?

"നിന്റെ സഹോദരൻ ഉപായത്തോടെ വന്ന് നിന്റെ അനുഗ്രഹം അപഹരിച്ചു കളഞ്ഞു" എന്ന് ദു:ഖത്തോടും സംഭ്രമത്തോടും നടുക്കത്തോടും കൂടെ യിസഹാക്കും ( ഉല്പ. 27 : 35 ) "രണ്ടു പ്രാവശ്യം അവൻ എന്നെ ചതിച്ചു" എന്ന് തീവ്രദു:ഖത്തിനും കരളലിയിക്കുന്ന കരച്ചലിനുംശേഷം പ്രതികാര ബുദ്ധി യോടെ യേശാവും പറയുന്നുണ്ടെങ്കിലും വി. വേദപുസ്തകം അങ്ങനെ പറയുന്നില്ല. ഇതിലൊക്കെയും ദൈവത്തിന്റെ നടത്തിപ്പുണ്ടായിരുന്നു എന്ന് ചിന്തിക്കുന്നതിൽ തെറ്റുണ്ടോ ആവോ?

മലാഖി പ്രവചകം 1 : 2,ൽ പറയുന്നു - "ഏശാവ് യാക്കോബിന്റെ സഹോദരനല്ലയോ; എങ്കിലും ഞാൻ യാക്കോബിനെ സ്നേഹിക്കുന്നു എന്ന് യഹോവയുടെ അരുളപ്പാട്" തുടർന്നു പറയുന്നു "എന്നാൽ ഏശാവിനെ ഞാൻ ദ്വേഷിച്ചു അവന്റെ പർവ്വതങ്ങളെ ശൂന്യമാക്കി അവന്റെ അവകാശത്തെ മരുഭൂമിയിലെ കുറുനരികൾക്കു കൊടുത്തിരിക്കുന്നു 1: 3

ഒന്നാമതായി യാക്കോബ് തന്റെ ജ്യേഷ്ഠാവകാശവും രണ്ടാമതായി തന്റെ അനുഗ്രഹവും അപഹരിച്ചു തന്നെ ചതിച്ചു എന്നാണല്ലോ യേശാവ് പറയുന്നത്. എന്നാൽ പഴയനിയമത്തിൽ മോശയും, പുതിയനിയമത്തിൽ വി. പൗലൂസ് അപ്പോസ്തോലനും അങ്ങനെ പറയുന്നില്ല.

ഒന്നാമത് ഏശാവിന്റെ ഭോജനപ്രിയം വെളിമ്പ്രദേശത്തുനിന്ന് ക്ഷീണിതനായി വരുമ്പോൾ യാക്കോബ് ഉണ്ടാക്കിയ ആ ചുവന്ന പായസം അവനെ വല്ലാതെ ആകർഷിച്ചു. "ആ ചുവന്ന പായസം കുറെ എനിക്കു തരേണം" എന്ന് അനുജനോടു പറയുന്നു. ജ്യേഷ്ഠാവകാശത്തിന്റെ ശ്രേഷ്ഠതയും ഗൗരവവും യാക്കോബിനറിയാം. എന്നാൽ ഏശാവ് അതു കണക്കാക്കാതെ വയറിനെ സ്നേഹിച്ച് നാലു കാര്യങ്ങൾ ചെയ്തു.

1. ഈ ജ്യേഷ്ഠാവകാശം എനിക്ക് എന്തിനു എന്നു പറഞ്ഞു.
2. ജ്യേഷ്ഠാവകാശം യാക്കോബിനു വിറ്റു.
3. സത്യം ചെയ്യുക എന്നു പറഞ്ഞപ്പോൾ യാതൊരു സങ്കോചവും കൂടാതെ സത്യം ചെയ്തു.
4. യാക്കോബു കൊടുത്ത അപ്പവും പയറുകൊണ്ടുള്ള പായസവും ഭക്ഷിച്ചു പാനം ചെയ്ത് (കൂസലെന്യേ) എഴുന്നേറ്റു പോയി. ഉല്പ. 25: 29 - 34

ഈ ഭാഗത്തു പറയുന്നത് - ഇങ്ങനെ യാക്കോബ് ഏശാവിന്റെ ജ്യേഷ്ഠാവകാശം അപഹരിക്കുവാൻ അവനെ വിളിച്ചു എന്നല്ല പിന്നയോ ഏശാവ് തന്റെ ജ്യേഷ്ഠാവകാശം യാക്കോബിനു വിറ്റു. (ഉല്പ 25: 33) എന്നും ഇങ്ങനെ ഏശാവ് ജ്യേഷ്ഠാവകാശത്തെ അലക്ഷ്യമാക്കിക്കളഞ്ഞു എന്നുമാണ്.(ഉല്പ. 25: 34)

എബ്രായലേഖന കർത്താവും ഇതേക്കുറിച്ച് പറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാണ്. ഒരു ഊണിന് ജ്യേഷ്ഠാവകാശം വിറ്റു കളഞ്ഞ ഏശാവിനെപ്പോലെ ഒരു ഭക്തൻ ആയിത്തീരാതിരിക്കാൻ കരുതിക്കൊൾക എബ്രാ 12:16

രണ്ടാമതായി, യാക്കോബ് അപഹരിച്ചു എന്നു പറയുന്ന അനുഗ്രഹത്തെക്കുറിച്ച് വി. പൗലോസ് അപ്പൊസ്തോലൻ പറയുന്നത് ഇതിന്റെ തുടർച്ചയായാണ്: അവൻ (ഏശാവ്) പിന്നത്തേതിൽ അനുഗ്രഹം ലഭിപ്പാൻ ആഗ്രഹിച്ച് കണ്ണുനീരോടെ അപേക്ഷിച്ചിട്ടും തള്ളപ്പെട്ടു മാനസാന്തരത്തിന് ഇടകണ്ടില്ല എന്നാണ്. എബ്രാ 12: 17

യിസഹാക്ക്, മൂത്തമകനും തനിക്ക് പ്രിയങ്കരനുമായ ഏശാവിനു നൽകാനിരുന്ന അനുഗ്രഹം യാക്കോബ് ഉപായത്താൽ പ്രാപിക്കുന്നതിനുപിന്നിൽ റിബേക്കയുടെ കൈ ശക്തമായി പ്രവർത്തിച്ചു എന്ന് നമുക്കറിയാം. യാക്കോബ് മടിച്ചു നിൽക്കുമ്പോൾ, അനുഗ്രഹത്തിനു പകരം ശാപമാകുമോ എന്നു ശങ്കിക്കുമ്പോൾ മകനേ നിന്റെ ശാപം എന്റെമേൽ വരട്ടെ....എന്റെ വാക്കുകൾമാത്രം കേൾക്ക...പോയി കൊണ്ടു വാ (ആട്ടിൻകുട്ടിയെ) എന്നു പറയുമ്പോൾ (ഉല്പ 27: 13) ബാക്കിയെല്ലാം ഞാൻ നോക്കിക്കോളാം എന്നാണ് ധ്വനി.

പൊതുവെ അനുസരണശീലനായ യാക്കോബ് (ഉല്പ 28: 7) അമ്മ ഒരുക്കിയതിൻ പ്രകാരം ഏശാവിന്റെ ഉടുപ്പും അണിഞ്ഞ്, കൈകളിൽ ആട്ടിൻ രോമവും പൊതിഞ്ഞ് യിസഹാക്കിന്റെ കാഴ്ചശൂന്യതയെ ചൂഷണം ചെയ്തുകൊണ്ട് വ്യാജവാക്കുകളാൽ അപ്പനെ തെറ്റിദ്ധരിപ്പിച്ച് തൃപ്തിപ്പെടുത്തി അനുഗ്രഹം പ്രാപിക്കുന്നു. ശാപം ആയില്ല. അനുഗ്രഹം ലഭിക്കുകതന്നെ ചെയ്തു. (മലാഖി 1: 2, 3) എന്നത് ഇവിടെയും പ്രസക്തമാണ്.

എന്നാൽ റിബേക്കക്ക് എങ്ങനെ ഈ ഉറപ്പും ധൈര്യവും ഉണ്ടായി? യഹോവയിൽ ആശ്രയിച്ചു തിരുമൊഴികളിൽ ഉറച്ചു വിശ്വസിച്ചു മുറുകെ പിടിച്ചതു കൊണ്ടു തന്നെ എന്നു ചിന്തിക്കാവുന്നതാണ്.

യഹോവയുമായി റിബേക്കക്ക് വളരെ അടുത്ത ഒരു സംസർഗ്ഗം ഉണ്ടായിരുന്നു. കുട്ടികൾ ജനിക്കും മുമ്പെ യഹോവ തനിക്കു വെളിപ്പെടുത്തിയ ചില കാര്യങ്ങൾ യിസഹാക്കിനോടുപോലും പറയാതെ റിബേക്ക ഹൃദയത്തിൽ സംഗ്രഹിച്ചിരുന്നു.

ഉല്പ 25 : 20-30 വരെ ഇത് വിവരിച്ചിരിക്കുന്നു.

.....റിബേക്ക ഗർഭം ധരിച്ചു. അവളുടെ ഉള്ളിൽ ശിശുക്കൾ തിക്കിയപ്പോൾ അവൾ ...യഹോവയോടു ചോദിപ്പാൻ പോയി. യഹോവ അവളോട് - രണ്ടു

ജാതികൾ നിൻെ ഗർഭത്തിൽ ഉണ്ട്. രണ്ടു വംശങ്ങൾ നിൻെറ ഉദരത്തിൽനിന്നുതന്നേ പിരിയും. ഒരു വംശം മറ്റേ വംശത്തിലും ശക്തിപ്പെടും. മൂത്തവൻ ഇളയവനെ സേവിക്കും എന്നു അരുളിച്ചെയ്തു.

മറ്റൊരു അടയാളം പ്രസവകാലം തികഞ്ഞപ്പോൾ ഒന്നാമത്തവൻ ..പുറത്തു വന്നു. അവന് ഏശാവ് എന്നു പേരിട്ടു. പിന്നെ അവൻെറ സഹോദരൻ പുറത്തു വന്നു. അവൻെറ കൈ ഏശാവിൻെറ കുതികാൽ പിടിച്ചിരുന്നു. ഉല്പ 25 : 25,26 റിബേക്ക ഈ കാര്യവും ഹൃദയത്തിൽ സംഗ്രഹിച്ചിരിക്കണം.

"മൂത്തവൻ ഇളയവനെ സേവിക്കും" എന്ന് യഹോവ വ്യക്തമായി അരുളിച്ചെയ്തിരുന്നതിനാൽ അപ്പൻെറ അനുഗ്രഹത്തിന് യോഗ്യനും തെരഞ്ഞെടുക്കപ്പെട്ടവനും യാക്കോബാണെന്ന് റിബേക്ക ഉറച്ചിരുന്നു. ഈ രണ്ടു സംഭവങ്ങളാണ് റിബേക്കക്ക് യഹോവയുടെ സന്നിധിയിൽ ധൈര്യം പകർന്നത്.

യാക്കോബിൻെറ തുടർന്നുള്ള ചരിത്രം വായിക്കുമ്പോൾ നമുക്ക് അറിയാം എത്രമാത്രം കഷ്ടതകളും പ്രതികൂല അനുഭവങ്ങളും ദു:ഖങ്ങളും തനിക്ക് ഉണ്ടായി എന്ന്. പിൽക്കാലത്ത് മിസ്രയീമിൽ ഒരു യിസ്രായേല്യൻ അനുഭവിച്ചതുപോലെയുള്ള കഷ്ടതയുടെ തീച്ചൂള ലാബാൻെറ ഭവനത്തിൽ യാക്കോബ് അനുഭവിച്ചു. ഉല്പ. 31: 40-42 ൽ ഈ കാര്യം സംഗ്രഹിച്ചിരിക്കുന്നു.

യെശയ്യാ പ്രവാചകൻെറ പുസ്തകത്തിൽ പല ഭാഗത്തും കാണുന്നതുപോലെ 'ഭയപ്പെടേണ്ട ഞാൻ നിന്നോട് കൂടെയുണ്ട്.........." എന്ന യഹോവയുടെ ശബ്ദം എല്ലാ തിക്താനുഭവങ്ങളിലും യാക്കോബ് ശ്രവിച്ചു കൊണ്ടിരുന്നു. തൻെറ 'അപ്പൻെറ ദൈവം - യിസഹാക്കിൻെറ ഭയമായവൻ' - തനിക്ക് ഉണ്ട് എന്ന ഉറച്ചബോദ്ധ്യം യാക്കോബിനുണ്ടായിരുന്നു.( ഉല്പ. 31 : 42).

യാക്കോബിൻെറ മറ്റു പല സവിശേഷതകൾ ഉല്പ. 28 -ാം അദ്ധ്യായം മുതൽ 50 -ാം അദ്ധ്യായം വരെയും പരതി നോക്കുമ്പോൾ കാണാം.

ഹോശേയ 12: 2-7 വരെ വായിക്കുമ്പോൾ യാക്കോബിനും ഒരു അനുതാപം വേണ്ടിയിരുന്നു എന്നു കാണാം. ബഥേലിനും, യബ്ബോക് നദീതീരത്തും ദൈവത്തെ മുഖാമുഖം ദർശിച്ചു. ബഥേലിൽവച്ചു വാഗ്ദത്തവും (ആദ്യം വാഗ്ദത്തമാണ് ലഭിക്കുന്നതും. പിന്നീടാണ് നേർച്ച.) നദീതീരത്തുവച്ച് അനുഗ്രഹവും യാക്കോബ് പ്രാപിക്കുന്നു; അനുഗ്രഹം പിടിച്ചു വാങ്ങുന്നു. 'ഉപായി' എന്നർത്ഥമുള്ള യാക്കോബ് എന്ന പേരുമാറ്റി 'യിസ്രായേൽ' എന്ന പുതിയ പേരു പ്രാപിക്കുന്നു. ഉല്പ. 32: 28

വീണ്ടും ഹോശേയ 12: 12 ൽ ഇങ്ങനെ കാണുന്നു-

"യിസ്രായേൽ ഒരു ഭാര്യക്കുവേണ്ടി സേവ ചെയ്തു ഒരു ഭാര്യക്കുവേണ്ടി ആടുകളെ പാലിച്ചു." എന്നാൽ ദാവീദ് ബെത്ത്ശേബയോടു ചെയ്തതുപോലെയോ, അമ്നോൻ താമാറിനോടു ചെയ്തതു പേലെയോ യാക്കോബ് റാഹേലിനോടു ചെയ്യുന്നില്ല. - വീണ്ടും നീണ്ട ഏഴു സംവത്സരം കഷ്ടപ്പെട്ടു സേവ ചെയ്യുന്നു എന്നതും പ്രസ്താവ്യമത്രെ.

എത്രയോ ശ്രേഷ്ഠമായ ഒരു ജീവിതം! വർണ്ണനാതീതവും സംഭവബഹുലവുമായ ഒരു ജീവിതം! ദൈവത്തോടും മനഷ്യരോടും മല്ലു പിടിച്ച് ജയിച്ച ഒരു ജീവിതം ! (ഉല്പ. 32: 28)

ധന്യമായ ഒരു ജീവിതത്തിൻെറ ഉടമ എന്ന നിലയിൽ ഒടുവിൽ യഹോവ വരുത്തിയ അന്ത്യകാലവും അന്ത്യവും അത്യന്തം ശ്രേഷ്ഠമായിരുന്നുവല്ലൊ.



**For Favours Received**





**A Firm Believer**

പ്രതികരണത്തിനായി

# ഒരു അനാഥാലയം ഉണർത്തിയ ചില ചിന്തകൾ

ഫാ. പി. എ ഫിലിപ്പ്, ന്യൂഡൽഹി

ഡൽഹിയിലെ ഒരു ക്രൈസ്തവഅനാഥമന്ദിരത്തെ ചുറ്റിപ്പറ്റിയുള്ള ചില ചിന്തകൾ പങ്കുവയ്ക്കട്ടെ. നൂറുകണക്കിന് ആളുകൾ ഓരോ ദിവസവും ഇവിടെ സന്ദർശിക്കുന്നുണ്ട്. അമേരിക്കയുടെ പ്രഥമവനിത ശ്രീമതി ഹിലാരി ക്ലിൻറൺ കഴിഞ്ഞയിടെ ഈ മന്ദിരം സന്ദർശിച്ചിരുന്നു. ശുചിത്വത്തിലും, ഭംഗിയിലും ഈ ഭവനം പ്രത്യേക പ്രശംസ അർഹിക്കുന്നു. ഏതാണ്ട് നൂറ്റമ്പതോളം പിഞ്ചുകുഞ്ഞുങ്ങൾ ഇവിടെ വളരുന്നു. ഇപ്പോൾ ജനിച്ചുവീണ ചോരക്കുഞ്ഞുമുതൽ ഒന്നര വയസ്സു പ്രായം വരെയുള്ളവരാണ് കുട്ടികൾ. നല്ല ഓമനത്തമുള്ള ചുണക്കുട്ടികൾ. സന്ദർശകരോട് പല്ലില്ലാത്ത മോണകാട്ടി ചിരിക്കുന്നു. ആളുകൾ എടുക്കുവാൻ വേണ്ടി ചേഷ്ടകൾ ഒക്കെ കാണിക്കുന്നു. ഓരോ മണിക്കൂറിലും മലമൂത്രവിസർജ്ജനം നടത്തുന്ന - ഓരോ മണിക്കൂറിലും ഭക്ഷണത്തിനുവേണ്ടി കരയുന്ന - നൂറ്റമ്പതോളം കുട്ടികളെ പരിപാലിക്കുക ഏറ്റം ശ്രമകരമായ ജോലിയാണ്. ക്രിസ്തീയസ്നേഹം സ്ഫുരിക്കുന്ന പുഞ്ചിരിക്കുന്ന 'കാരുണ്യത്തിൻെറ സോദരികൾ' ആരോരുമില്ലാത്ത ഈ അനാഥക്കുഞ്ഞുങ്ങളെ താരാട്ടുപാടി ഉറക്കുന്നു. അഹർനിശം കഷ്ടപ്പെടുന്ന ഈ സോദരികളുടെ നിസ്വാർത്ഥ സേവനം വളരെ വിലപ്പെട്ടതുതന്നെ.

ഈ ശിശുഭവനിൽ പലതരത്തിലുള്ള കുട്ടികൾ ഉണ്ട്.

1. ഗർഭിണികളായ അവിവാഹിത / വിവാഹിത യുവതികൾ ശിശുഭവനിൽ വന്ന് താമസിച്ച് അവിടെവച്ചുതന്നെ പ്രസവിച്ച് 'സോദരികളെ' ഏല്പിക്കുന്ന കുട്ടികൾ.

2. വല്ലയിടത്തും ഉപേക്ഷിക്കപ്പെട്ട നിലയിൽ കണ്ടെത്തിയിട്ട് 'സോദരികൾ' ശിശുഭവനത്തിലേയ്ക്കു എടുത്തുകൊണ്ടുവന്നവർ.

3. സ്ത്രീകൾ സ്വന്തം വീട്ടിലോ രഹസ്യ സങ്കേതങ്ങളിലോ വച്ച് പ്രസവിച്ചിട്ട് ആരുമറിയാതെ ശിശുഭവനിലേക്ക് കൈമാറ്റം ചെയ്യപ്പെട്ട കുട്ടികൾ.

4. അമ്മയപ്പന്മാർ അപകടംമൂലമോ മറ്റേതെങ്കിലും തരത്തിലോ നഷ്ടപ്പെട്ടിട്ട് അഥവാ ആയുഷ്കാല രോഗികളായിത്തീർന്നിട്ട് - ആ നിലയിൽ അനാഥരായോ നിരാലംബരായോ തീർന്ന് അവസാനം ശിശുഭവനിലേക്ക് മാറ്റപ്പെട്ട കുഞ്ഞുങ്ങൾ.

അവിഹിതബന്ധങ്ങളിലൂടെ ഗർഭിണികളായിതീരുന്ന സ്ത്രീകൾക്ക് ലോകക്കാർ അറിയാതെ പ്രസവിക്കുവാനും, കുഞ്ഞിനെ രഹസ്യമായി അവിടെത്തന്നെ ഏല്പിച്ചിട്ട് സ്വസ്ഥമായി പോകാനുമുള്ള സൗകര്യം ശിശുഭവനിലൂടെ കിട്ടുന്നു. നിർമ്മൽ ശിശുഭവനിൽ അവിവാഹിതകളായ ഗർഭിണികൾ ധാരാളമെത്തുന്നു എന്നതും ദിവസംപ്രതി അവരുടെ സംഖ്യ കൂടിവരുന്നു എന്നുള്ളതും നമ്മെ ചിന്തിപ്പിക്കേണ്ട വിഷയമാണ്. മുകളിൽ സൂചിപ്പിച്ച നാലുതരം കുട്ടികളിൽ നാലാം തരക്കാർ അനാഥമന്ദിര ത്തിൽ അഭയം കണ്ടെത്തുന്നു എന്നത് വളരെ ന്യായീകരണം കണ്ടെത്താവുന്ന കാര്യമാണ്. അമ്മയപ്പന്മാർ നഷ്ടപ്പെട്ട് വഴിയാധാരമായിത്തീരുന്നവർക്ക് ശിശുഭവൻ ഒരു വീടായി മാറുന്നു. എല്ലാവരും നഷ്ടപ്പെട്ട് - എല്ലാം നഷ്ടപ്പെട്ട് ഉഴറുന്നവരെ പരിരക്ഷിക്കുന്നത് നിശ്ചയമായും ശ്ലാഘനീയമാണ്.

എന്നാൽ ചാരിത്ര്യശുദ്ധിയും പാതിവ്രത്യവും ഒക്കെ മുറതെറ്റാതെ പരിപാലിച്ചുവന്ന ഭാരതമണ്ണിൽ, പാശ്ചാത്യസംസ്ക്കാരത്തിൻെറ മുഖമുദ്രയായ 'നിരങ്കുശ സ്വാതന്ത്ര്യം' ഉപയോഗപ്പെടുത്താൻ തുടങ്ങിയപ്പോൾ 'അവിവാഹിതകളായ അമ്മമാർ' ഇവിടെ അത്ഭുതമല്ലാതായിരിക്കുന്നു. 'ടീനേജ് മാതൃത്വം' പടിഞ്ഞാറ് പഴങ്കഥയായപ്പോൾ നാമതിനെ അതേപടി സ്വീകരിച്ചു. സമൂഹത്തിൻെറ ഉന്നതശ്രേണിയിലുള്ളവർ - കുടുംബമഹിമയും കുലശ്രേഷ്ഠതയും ഉള്ളവർ - പണക്കൊഴുപ്പിലും ഭോഗസംസ്ക്കാരത്തിലും പുതിയ പറുദീസകൾ കണ്ടെത്തിയപ്പോൾ ശിശുഭവനിലേക്ക് കുട്ടികൾ ഒഴുകിത്തുടങ്ങി. വിവാഹത്തിനുമുമ്പോ, വിവാഹശേഷമോ അവിഹിതബന്ധങ്ങളിലൂടെ ഗർഭം ധരിക്കുന്ന പെൺകുട്ടികൾക്ക് / സ്ത്രീകൾക്ക് മാനസിക പിരിമുറുക്കവും അല്ലലും അലച്ചിലും ഇല്ലാതെ അവരുടെ ഗർഭകാലത്തിൻെറ അവസാനമാസങ്ങൾ ചെലവഴിക്കുവാനും, പ്രസവിക്കുവാനും, മനസ്സാക്ഷിക്കുത്തും കണ്ണിൽ ചോരയുമില്ലാതെ സ്വന്തം കുഞ്ഞിനെ വല്ലവരേയും ഏല്പിച്ചിട്ട് 'ഞാനൊന്നുമറിഞ്ഞില്ലേ' എന്ന മട്ടിൽ അനായാസം പോകാനും വീണ്ടും പുതിയ സുഖത്തിൻെറ മേഖലകൾ തേടുവാനും ഇത്തരം സ്ഥാപനങ്ങൾ സഹായിക്കുന്നു എങ്കിൽ അതിൽ എന്തു ക്രിസ്തീയമൂല്യമാണുള്ളത്? ആർക്കും യഥേഷ്ടം ലൈംഗികബന്ധത്തിൽ ഏർപ്പെടുവാനും, അതുമൂലം ഉണ്ടാകാവുന്ന പ്രശ്നങ്ങളെ സൗകര്യപൂർവ്വം തരണംചെയ്യാനുമുള്ള വഴിയും പാതയുമല്ലേ യഥാർത്ഥത്തിൽ ഈ സ്ഥാപനം തുറന്നിട്ടിരിക്കുന്നത്? ഓരോ വർഷവും എത്തുന്ന ഗർഭിണികളുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചു വരികയാണെന്നാണ് ശിശുഭവനിലെ സഹോദരികൾ പറഞ്ഞത്. ഇതെന്താണ് കാണിക്കുന്നത്? നമ്മുടെ ആദ്ധ്യാത്മിക മൂല്യങ്ങൾ വേരുറയ്ക്കുന്നതാണോ അതോ സദാചാരത്തിൻെറ വേലിക്കെട്ടുകൾ തകരുന്നതാണോ? അനാഥമന്ദിരത്തിൽ സ്വന്തം രക്തത്തിൽ പിറന്ന കുഞ്ഞ് കൈകാലിട്ടടിച്ച് കരയുമ്പോൾ സൗകര്യം പ്രമാണിച്ച് ഉപേക്ഷിച്ചിട്ടുപോയ 'പതിവ്രതയായ' അമ്മ സുഖമായി ജീവിക്കുകയല്ലേ? ഇത് ദൈവമുമ്പാകെ നീതീകരണം കിട്ടുന്ന കാര്യമോ?

ഇതിലൊക്കെ ഞെട്ടിക്കുന്ന ഒരു പരമാർത്ഥവും ശിശുഭവനിലെ സഹോദരികൾ പറഞ്ഞു. അവിടെയെത്തുന്ന ഗർഭിണികളിൽ സിംഹഭാഗവും ക്രൈസ്തവരാണത്രേ. ക്രിസ്തീയലോകം അധഃപതനത്തിൻെറ അടിത്തട്ടുവരെ എത്തി എന്നുള്ളതിന് ഇതിൽക്കൂടുതൽ തെളിവു വല്ലതും വേണമോ? ഗർഭിണികൾക്കുള്ള താമസസൗകര്യം, ചികിത്സ, പ്രസവാനന്തരശുശ്രൂഷ, ആഹാരം എല്ലാം സൗജന്യമായിട്ടാണ് ശിശുഭവനിൽ.

അതുകൊണ്ട് അവിഹിതഗർഭധാരണവും, പ്രസവവും വളരെ ലാഘവബുദ്ധിയോടെ പലരും ചിന്തിക്കുന്നു. മാനനഷ്ടമോ, ധനനഷ്ടമോ ഇല്ല; ഭാവിയെപ്പറ്റിയുള്ള ഉൽക്കണ്ഠയും വേണ്ട. നൊന്തുപെറ്റ അമ്മമാർ കുഞ്ഞുങ്ങൾക്കുവേണ്ടി അനുഭവിക്കുന്ന യാതനകൾ ഒന്നും അനുഭവിക്കേണ്ട. എല്ലാം സുഖം, സ്വസ്ഥം, ശുഭം പിറന്നുവീഴുന്ന കുട്ടിയെപ്പറ്റി ഒട്ടും വ്യാകുലം വേണ്ട. കാരണം, ശിശുഭവനിലെ കുട്ടികളെ ആരെങ്കിലും ദത്തെടുക്കുകയാണ് പതിവ്. ആരും ദത്തെടുത്തില്ലെങ്കിൽ അവരെ ഇറ്റലിയിലേക്കോ, സ്വിറ്റ്സർലണ്ടിലേക്കോ ശിശുഭവൻതന്നെ അയയ്ക്കും. പിന്നെ എന്തിന് ഭയപ്പെടണം? എല്ലാം അനുകൂലമെങ്കിൽ പ്രതികൂലം ആര്? കടിഞ്ഞാണില്ലാത്ത ഭോഗസംസ്ക്കാരം ഇവിടെ താണ്ഡവം നടത്തില്ലേ?

ഭ്രൂണഹത്യയ്ക്ക് എതിരേ ദൈവശാസ്ത്രം ഉണ്ടാക്കി പർവ്വതപ്രസംഗം നടത്തിയവർ 'അപത്യ നിരാസത്തെ' കണ്ണുമടച്ച് അംഗീകരിച്ചുവോ? സ്വന്തം കുഞ്ഞിനെ ഉപേക്ഷിക്കുന്നത് ഭ്രൂണഹത്യയേക്കാൾ പാപമല്ലേ എന്ന് ആരു കണ്ടു? എന്ത് അപമാനവും സഹിച്ചും 'തൻകുഞ്ഞ് പൊൻകുഞ്ഞ്' എന്ന മനോഭാവത്തോടെ മുമ്പോട്ടു പോകുവാൻ മാതാപിതാക്കൾ (ജന്മംകൊടുത്തവർ) എന്തുകൊണ്ട് തുനിയുന്നില്ല? ആ രീതിയിൽ ഉത്തരവാദിത്തം ഏറ്റെടുക്കുവാൻ തൻേറടം കാണിക്കുന്ന മാതാവിനെയും - പിതാവിനെയും അംഗീകരിക്കത്തക്ക വിധം എന്തുകൊണ്ട് സമൂഹം വളരുന്നില്ല? സ്വന്തം കുഞ്ഞിനെ ആരുമറിയാതെ വല്ലവർക്കും കൊടുത്തിട്ട് 'പതിവ്രതക്കുപ്പായം' ഇടുന്നവർ പരിശുദ്ധകളും, സ്വന്തം തെറ്റ് അംഗീകരിച്ച് കുഞ്ഞിനെ തന്നോടൊപ്പം വളർത്തുന്ന സ്നേഹനിധിയായ അമ്മ 'വ്യഭിചാരിണി' യും ആയിത്തീരുന്ന ഈ സമൂഹമല്ലേ ഇതിന് ഉത്തരവാദിത്തം പറയേണ്ടത്?

കാരുണ്യത്തിൻെറ സോദരികളുടെ നിസ്വാർത്ഥമായ സേവനം വിലകുറഞ്ഞതാണെന്നല്ല ഇവിടെ സ്ഥാപിക്കുന്നത്. പ്രത്യുത, അവിഹിതവേഴ്ചയിൽ ജനിക്കുന്ന കുട്ടികളെ സംരക്ഷിക്കുന്നതുമൂലം പരോക്ഷമായി ഇത്തരം മൂല്യച്യുതിക്ക് ക്രിസ്തീയസമൂഹം കൂട്ടുനില്ക്കു കയല്ലേ എന്ന ഒരു ചോദ്യമാണ് ഉയർത്തുന്നത്. ഇതുമൂലം സമൂഹം നന്നാവുകയല്ല, അധഃപതിക്കുകയാണെന്നാണ് അന്തിമ അപഗ്രഥനത്തിൽ മസ്സിലാവുന്നത്.

ഒരു ഗ്രാമത്തിൽ സൈക്കിൾ യാത്രക്കാർക്ക് ഒരു വലിയ പ്രശ്നമുണ്ടായി. ഗ്രാമത്തിലെ റോഡിൽ സൈക്കിൾ ഓടിക്കുമ്പോൾ ടയർ പഞ്ചറാകുന്നു. എല്ലാവരും തലപുകഞ്ഞ് ആലോചിച്ചു. ഒരു വിദ്വാൻ ഒരു തന്ത്രം കണ്ടുപിടിച്ചു. സാധാരണയായി സൈക്കിൾ പഞ്ചറാവുന്നത് റോഡിൻെറ ഏതു ഭാഗത്തുവച്ചാണ് എന്ന് അയാൾ മനസ്സിലായി, അവിടെ ഒരു 'റിപ്പയർ ഷോപ്പ്' ആരംഭിച്ചു. പഞ്ചറാവുന്ന സൈക്കിളുകൾ കുറഞ്ഞ പ്രതിഫലത്തിന് നന്നാക്കികൊടുത്തു. ഗ്രാമീണർ സന്തോഷിച്ചു. പക്ഷേ, നന്നാക്കുന്ന സൈക്കിളുകൾ വീണ്ടും പഞ്ചറായിക്കൊണ്ടിരിക്കുന്നു. പ്രശ്നം സൈക്കിളിൻേറതല്ലായിരുന്നു. റോഡിൻേറതായിരുന്നു. മരുന്ന് ചെയ്തത് സൈക്കിളിനും. റോഡിൻെറ ഒരു ഭാഗത്ത് കൂർത്ത ചെറിയ ആണികൾ മുകളിലേക്ക് എഴുന്നു നിന്നതായിരുന്നു കാരണം. ഗ്രാമത്തലൊരാൾ മുന്നോട്ടു വന്ന് ആ പ്രശ്നം പരിഹരിച്ചു.

ഇവിടെ സംഗതമായ ഒരു ചോദ്യമുണ്ട്. ഈ സമൂഹത്തിൻെറ യഥാർത്ഥപ്രശ്നങ്ങൾ പരിഹരിക്കാനാണോ നാം ഒരുങ്ങുന്നത്? അതോ ചില 'റിപ്പയർ ഷോപ്പുകൾ' തുറന്ന് താല്ക്കാലിക ഉപശാന്തി നേടുവാനും കയ്യടി വാങ്ങുവാനുമാണോ? വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന മൂല്യത്തകർച്ചയ്ക്കും വിലക്കുകളില്ലാത്ത ഉപഭോഗസംസ്കാരത്തിനും, മറുമരുന്ന് ഇത്തരം 'ശിശുഭവനങ്ങൾ'ആണെന്ന് ഈ ലേഖകന് വിശ്വാസമില്ല. (അവിഹിത) വേഴ്ചകളും, ഗർഭധാരണവും തൽഫലമായുണ്ടാകുന്ന ആയിരക്കണക്കിന് ചോരക്കുഞ്ഞുങ്ങളും നമ്മുടെ സാമൂഹ്യജീവിതത്തിൻേറയും, ധാർമ്മിക അടിസ്ഥാനത്തിൻേറയും മൂലക്കല്ലുകൾ ഇളക്കുകതന്നെ ചെയ്യും. സംശയമില്ല.



മലങ്കര ഓർത്തഡോക്സ് ബസ്ക്യാമ്മ അസോസിയേഷൻെറ വാർഷികത്തോടനുബന്ധിച്ച് പരുമലയിൽ വച്ച് നടന്ന സംഗീതമത്സരത്തിൽ ഒന്നാം സമ്മാനം കരസ്ഥമാക്കിയ

ഷീബാ തോമസ് പണിക്കർ.

## For Favours Received



Saneesh
Sudur
Sebin
Pandarappally



P C Mathew
Kanjiramkolly



**താമസിച്ചതിനു ക്ഷമാപണം**
കുമാരി നമിത



# ? കൗൺസിലറുടെ മറുപടി !



ഫാ. ഒ. തോമസ്

**ചോദ്യം:** ഞാൻ 12-ാം ക്ലാസ്സിൽ പഠിക്കുന്ന വിദ്യാർത്ഥിനിയാണ്. എനിക്കു മറ്റുള്ളവരുമായി അധികം ഇടപെടുന്നത് അത്ര ഇഷ്ടമല്ല. പ്രത്യേകിച്ചും വിവാഹം, ജന്മദിനം തുടങ്ങിയുള്ള ആഘോഷങ്ങളിൽ പങ്കെടുക്കുന്നത് തീരെ ഇഷ്ടമല്ല. സമയം വെറുതെ നഷ്ടപ്പെടുത്തുക യാണ് എന്ന തോന്നലാണ് എനിക്ക്. ആ സമയത്ത് വല്ലതും പഠിക്കുന്നതാണ് കൂടുതൽ പ്രയോജനമെന്ന് ഞാൻ ചിന്തിക്കുന്നു. 12-ാം ക്ലാസ്സിലെ എന്റെ വിജയം അടിസ്ഥാനപ്പെടുത്തിയാണ് ഭാവികാര്യ ങ്ങൾ നിലനിൽക്കുന്നത് എന്നോർക്കുമ്പോൾ ഒരുനിമിഷവും നഷ്ടപ്പെടുത്താതെ പഠിക്കണമെന്നാണ് ആഗ്രഹം. എന്നാൽ മറ്റുള്ളവരുമായി വേണ്ടത്ര ഇടപെടുന്നില്ല എന്ന് പറഞ്ഞ് വീട്ടുകാരും കൂട്ടുകാരും എന്നെ കുറ്റപ്പെടുത്തുകയാണ്. ഞാൻ ആകെ ചിന്താക്കുഴപ്പത്തിലാണ്. എന്റെ പെരുമാറ്റത്തിൽ മാറ്റം വരുത്തേണ്ടതുണ്ടെങ്കിൽ അതെപ്പറ്റി നല്ല ഒരു ഉപദേശം തരണം.

മിസ്സ്. എം. മസ്ക്കറ്റ്.

**ഉത്തരം:** വ്യക്തിയുടെ സാമൂഹ്യബന്ധത്തിന്റെ രീതിയെ ആസ്പദമാക്കി കാൾ യുംഗ് എന്ന മനശ്ശാസ്ത്രജ്ഞൻ മനുഷ്യരെ രണ്ടു വിഭാഗമായി തിരിച്ചിട്ടുണ്ട്. Introvert എന്നും Extrovert എന്നും. അല്ലെങ്കിൽ അന്തർമുഖത്വവും ബഹിർമുഖത്വവും. ആദ്യത്തെ കൂട്ടർ പൊതുവെ തന്നിലേക്കു ഒതുങ്ങിക്കൂടാൻ ശ്രമിക്കു മ്പോൾ മറ്റെ കൂട്ടർക്ക് എപ്പോഴും ബാഹ്യലോകത്തേക്കു ഇറങ്ങിച്ചെല്ലാനാണ് താല്പര്യം. രണ്ടിനും അതാതിന്റെ ഗുണവും ദോഷവും ഉണ്ട്. കല, സാഹിത്യം, ശാസ്ത്രം തുടങ്ങിയ രംഗങ്ങളിൽ ആദ്യത്തെ കൂട്ടർ കൂടുതൽ വിജയിക്കുമ്പോൾ, രാഷ്ട്രീയം, സാമൂഹ്യപ്രവർത്തനം തുടങ്ങിയ രംഗങ്ങളിൽ രണ്ടാമത്തെ കൂട്ടരാണ് മുന്നിൽ നിൽക്കുന്നത്. നിങ്ങളുടെ വ്യക്തിത്വം പൊതുവെ അല്പം അന്തർമുഖത്വം ഉള്ളതാണെങ്കിൽ അതിൽ തെറ്റൊന്നുമില്ല. തന്നെയുമല്ല ആഘോഷങ്ങളെല്ലാം പൊങ്ങച്ച പരിപാടികളായി തീർന്നിരിക്കുന്ന ഈ കാലത്ത് അവയിൽ നിന്ന് വിട്ടുനിൽക്കുന്നതിലും യാതൊരു അപാകതയുമില്ല. പക്ഷേ നിങ്ങളുടെ പ്രശ്നം വ്യക്തിത്വത്തിന്റേതു മാത്രമാണെന്നു തോന്നുന്നില്ല. 12-ാം ക്ലാസ്സിലെ വിജയം നിങ്ങളുടെ ഭാവിയുടെ അടിസ്ഥാനമായി നിങ്ങൾ കാണുന്നതുകൊണ്ട് ആ പരീക്ഷയിലെ വിജയം മാത്രം പ്രാധാന്യമുള്ളതാണെന്നും മറ്റെല്ലാം അപ്രധാനമെന്നും നിങ്ങൾ കരുതുന്നു. പരീക്ഷയിൽ നിങ്ങളുടെ കഴിവ് പരമാവധി പ്രയോജനപ്പെടുത്തേണ്ടത് ആവശ്യമാണ് എന്നാൽ ജീവിതത്തിന്റെ കേന്ദ്രം പരീക്ഷയോ മറ്റെന്തെങ്കിലും ആയിത്തീരുന്നതോ ക്രിസ്തീയമായ കാഴ്ചപ്പാടിൽ നീതികരിക്കാവുന്നതല്ല. പൊതുവെ മത്സരബുദ്ധി വളരെ അനാരോഗ്യകരമായി വളർന്നിരിക്കുന്ന ഇന്നത്തെ ലോകത്തിൽ, ജീവിതത്തെക്കുറിച്ച് താത്ത്വികമായ ഒരു വീക്ഷണം കൂടി വളർത്തിയെടുത്തില്ലെങ്കിൽ പലപ്പോഴും നിരാശയുണ്ടാവാനും സാദ്ധ്യതയുണ്ട്. ജീവിതത്തിന്റെ ഒരു ഭാഗമാണ് പരീക്ഷകളും അവയിലെ വിജയവും. അല്ലാതെ പരീക്ഷയിലെ വിജയത്തിന്റെ ഭാഗമല്ല ജീവിതം. ജീവിതത്തിൽ തന്നെ അതിന്റെ കേന്ദ്രം ദൈവമായിരിക്കണം. ദൈവത്തെയും, അയൽക്കാരനെ നിന്നെപ്പോലെ തന്നെയും സ്നേഹിക്കണം എന്നതാണല്ലോ കല്പനകളുടെ ചുരുക്കം. അതിനാൽ സാമൂഹ്യബന്ധങ്ങളും ഒരു പരിധിവരെ കാത്തുസൂക്ഷിക്കുന്നതിൽ നാം മനപൂർവ്വം ശ്രദ്ധവച്ചേ മതിയാകൂ. നിങ്ങളുടെ ഇപ്പോഴത്തെ പരിതസ്ഥിതിയിൽ പഠിക്കുന്നതിന് കൂടുതൽ പ്രാധാന്യം നൽകുന്നതിൽ തെറ്റൊന്നുമില്ല. എന്നാൽ ജീവിതത്തിന്റെ കേന്ദ്രം പഠിത്തം മാത്രമായിപ്പോകരുത്. ദൈവത്തിൽ കേന്ദ്രീകൃതമായി സമസൃഷ്ടികളെ സ്നേഹിച്ചുകൊണ്ട് ജീവിതത്തെക്കുറിച്ച് വിശാലമായ ഒരു വീക്ഷണം വളർത്തിയെടുക്കണം. അങ്ങനെ ശരിയായ ഒരു ജീവിതദർശനം ഉണ്ടായാൽ പഠിക്കുന്നതിനും സാമൂഹ്യബന്ധത്തിനുമെല്ലാം അതാത് അർഹിക്കുന്ന വിധത്തിൽ സമയം നീക്കിവെക്കാനാവും. അത്തരത്തിൽ ജീവിതത്തിന്റെ അർത്ഥം അവലോകനം ചെയ്ത് പെരുമാറ്റശൈലിയിൽ ആരോഗ്യകരമായ വ്യതിയാനം വരുത്തുവാൻ നിങ്ങൾക്കു കഴിയട്ടെ എന്നാശംസിക്കുന്നു.

# യോഗസാധനയും ദൈവീകരണവും II

ഡീക്കൻ ജോസഫ് തോമസ് പൂവത്തുങ്കൽ

**ഭാരതീയ യോഗസാധനയും ക്രൈസ്തവ ആത്മീയ പരിശീലനവും സമന്വയിച്ചു കൊണ്ടുള്ള ഒരു ചിന്തയാണ് ഈ തുടർലേഖനത്തിൽ. അഷ്ടാംഗയോഗത്തിലെ 'യമ' യെക്കുറിച്ചുള്ള ചിന്തയായിരുന്നു കഴിഞ്ഞ ലക്കത്തിൽ. രണ്ടാം ഘട്ടമായ 'നിയമ' ത്തിലെ പത്തു ഘടകങ്ങളാണ് ഇവിടെ പ്രതിപാദിക്കുന്നത്. പ.**

### തപസ്

"തപോർദ്വന്ദ്വസഹനം" എന്നതിൽനിന്ന് സുഖദുഃഖങ്ങളെ വഹിക്കുന്നതിനുള്ള കെൽപ്പ് എന്നർത്ഥമാണ് തപസ്സിന് ലഭിക്കുന്നത്. എന്തും സഹിക്കുന്നതിനും വഹിക്കുന്നതിനുമുള്ള ശക്തി തപസ്സിലൂടെ ലഭിക്കുന്നു. ധ്യാനഉപവാസാദികളാൽ ശരീരത്തെ വശത്താക്കുന്നതാണ് തപസ്സ്. തപസ്സിലൂടെ ഈശ്വരദർശനം നേടിയ മുനിമാരാൽ സമ്പുഷ്ടമാണ് ഭാരതം. കശ്യപൻ, വസിഷ്ഠൻ, പ്രാണകൻ, ച്യവനൻ, ത്രിവർച്ചസ് എന്നീ അഞ്ചു മുനിമാരുടെ ഏകരൂപമായ തപോബലത്തിൽനിന്ന് ഉടലെടുത്ത ദേവനാണ് തപൻ. തപസ്സിന്റെ ശക്തിയാൽ മൂന്നാമതൊരു സ്വർഗംകൂടി ത്രിശങ്കുവിനായി സൃഷ്ടിച്ചവനാണ് രാജർഷിയായ വിശ്വാമിത്രൻ. തപസ്സുമൂലം ഋഷിമാർക്ക് സിദ്ധിച്ച ശക്തിയെ ദേവന്മാർപോലും ഭയപ്പെട്ടിരുന്നു. ഭൃഗുമഹർഷിയുടെ ഈ ശക്തി ഉപയോഗിച്ചുള്ള ശാപം മൂലമാണ് വിഷ്ണുവിന് ദശാവതാരങ്ങൾ എടുക്കേണ്ടതായി വന്നതെന്ന് ശ്രീമഹാദേവിഭാഗവതം ചതുർത്ഥസ്കന്ധത്തിൽ വിവരിച്ചിരിക്കുന്നത്.

ദൈവസ്മരണമാത്രമേ തപസ്സിന്റെ സമയത്തു ഉണ്ടായിരിക്കുകയുള്ളു. അത് ഉപവസിക്കുന്ന അനുഭവമാണ്. അതായത് കൂടെ അധിവസിക്കുന്ന അവസ്ഥ. ദൈവത്തോടൊപ്പം വസിക്കുക. ഏദൻതോട്ടത്തിൽ ഈ അനുഭവം ഉണ്ടായിരുന്നു. വേദപുസ്തകത്തിൽ ദൈവത്തോടൊപ്പം സമയം ചിലവഴിച്ച ദൈവപുരുഷന്മാരെ കാണാവുന്നതാണ്. ഏലിയാ, മോശെ തുടങ്ങിയവർ ഇതിനുദാഹരണങ്ങളാണ്. അങ്ങനെ വസിച്ചതിനാലാണ് മറുരൂപമലയിൽ അവർ ശോഭിതരായി കാണപ്പെട്ടത്. യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതിനുമുമ്പ് മരുഭൂമിയിൽ തപസ്സ് അനുഷ്ഠിക്കുന്നു. അതിലൂടെ ശക്തി ആർജ്ജിച്ച് ശുശ്രൂഷയ്ക്ക് ഇറങ്ങിത്തിരിക്കുന്നു. പകൽസമയം ജനങ്ങളുടെ ഇടയിൽ ആയിരുന്നുവെങ്കിൽ രാത്രിയിൽ ദൈവസംസ്സർഗത്തിലാണ് യേശു കഴിഞ്ഞിരുന്നത്. പിതാക്കന്മാരുടെ ജീവിതത്തിലും ഇത് ദർശിക്കാം. സന്യാസിശ്രേഷ്ഠന്മാരായ അന്തോണിയോസും, പക്കോമിയോസും ഇതിനുദാഹരണമാണ്. പ. പരുമലതിരുമേനി മേൽപ്പട്ടസ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടതിനുശേഷം മറ്റു തിരുമേനിമാരോടൊന്നിച്ച് വെട്ടിയ്ക്കൽദയറായിൽ നാൽപതുദിവസം തപസ്സ് അനുഷ്ഠിച്ചതിനുശേഷമാണ് സഭാശുശ്രൂഷകൾ നിർവഹിക്കാൻ പോയത്. ഏതൊരുവനും ദൈവസംസർഗത്തിലൂടെ ശക്തിയാർജിച്ചതിനുശേഷമേ പ്രവർത്തിക്കുവാൻ സാധിക്കുകയുള്ളു.

### 2. സന്തോഷം

യോഗി പ്രസന്നനായും വിജയനിഷ്ഠനായും ഇരിക്കണമെന്നുള്ളതിനെ കാണിക്കുന്നതാണ് സന്തോഷം. ദൈവിക ഇഷ്ടത്തിനു സമർപ്പിക്കുന്നതാണ് സന്തോഷം. അപ്രകാരം ജീവിച്ച പുണ്യവാന്മാരാൽ പൂരിതമാണ് സഭ. സന്തോഷം, പരിശുദ്ധാത്മാവിന്റെ ഫലങ്ങളിലൊന്നാണ്. അതിനാൽ ദൈവേഷ്ടം അറിഞ്ഞു ജീവിക്കുവാൻ വേദപുസ്തകം പ്രബോധിപ്പിക്കുന്നു. 'ദൈവത്തിന്റെ ഇഷ്ടം പ്രവർത്തിക്കുന്നവതാണ് എന്റെ ആഹാരമെന്നും' അങ്ങനെയുള്ളവരാണ് എന്റെ മാതാവും സഹോദരന്മാരുമെന്നും കർത്താവ് അരുളിച്ചെയ്തു. ഇത് ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും പാതയാണ്. അതിൽ "എപ്പോഴും സന്തോഷിപ്പിൻ" (1 തെസ്സ. 5: 16) എന്ന് വി. പൗലോസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നു.

### 3 ആസ്തിക്യം

വൈദീകാനുശാസനത്തിന് പ്രാമാണികത്വം നൽകുന്നതാണ് ആസ്തിക്യം. "വേദാഃപ്രമാണം" വേദങ്ങൾ പ്രമാണമാണ്. അതിനാൽ വേദത്തെ പ്രാമാണികഗ്രന്ഥമായി സ്വീകരിക്കണം. ഇതുപോലെ പ്രമുഖസ്ഥാനമാണ് വേദപുസ്തകത്തിന് ക്രൈസ്തവസഭയിൽ. കാരണം അത് ദൈവാത്മപ്രചോദിതമായി എഴുതപ്പെട്ടിട്ടുള്ളതാണ്. അത് പാരമ്പര്യത്തിന്റെ ഭാഗമായതിനാൽ അവഗണിക്കുക അസാദ്ധ്യമാണ്.

### 4 ദാനം

പ്രാചീനഭാരതത്തിൽ ദാനത്തിന് മഹത്തായ സ്ഥാനമാണുണ്ടായിരുന്നത്. ദാനത്തിന് ഒരു ആദ്ധ്യാത്മിക പ്രാധാന്യംതന്നെ നൽകപ്പെട്ടിരുന്നു.

വെള്ളം കൊടുത്തവൻ സംതൃപ്തിയെയും അന്നം കൊടുത്തവൻ അനശ്വരമായ സുഖത്തേയും തിലദാനം ചെയ്തവൻ ഉത്തമമായ യജ്ഞാനുഭൂതിയേയും ഭൂമി ദാനം ചെയ്തവൻ ഭൂഭരണത്തെയും സ്വർണം ദാനം ചെയ്തവൻ ദീർഘായുസ്സിനെയും ഗൃഹദാനം ചെയ്തവൻ ഉൽകൃഷ്ട കുടുംബങ്ങളെയും വെള്ളി ദാനംചെയ്തവൻ സൗന്ദര്യത്തെയും വസ്ത്രം ദാനം ചെയ്തവൻ ചന്ദ്രലോകത്തെയും അശ്വത്തെ ദാനം ചെയ്തവൻ അശ്വനീദേവലോകത്തെയും കാളകളെ ദാനം ചെയ്തവൻ അനന്തമായ ഐശ്വര്യത്തെയും ഗോദാനം ചെയ്തവൻ സൂര്യലോകത്തെയും നേടുമെന്ന് മനുസ്മൃതി നാലാമധ്യായത്തിൽ വിവരിക്കുന്നു. കൂടാതെ വാഹനം, ശയ്യ എന്നിവ ദാനം നൽകിയാൽ ഗുണവതിയായ പത്നിയും അഭയം നൽകിയാൽ ഐശ്വര്യവും ധാന്യം നൽകിയാൽ നിത്യസുഖവും ബ്രഹ്മജ്ഞാനം നൽകിയാൽ ബ്രഹ്മസായൂജ്യവും ലഭിക്കുമെന്ന് മനു പ്രസ്താവിക്കുന്നു.

ദാനം ചെയ്യാത്ത ധനംകൊണ്ടെന്തു പ്രയോജനം എന്നാണ് ഹിതോപദേശത്തിൽ ചോദിക്കുന്നത്. ദാനം ചെയ്യുന്നത് ഗൃഹസ്ഥന്റെ കടമയായി ഭാരതത്തിൽ കരുതിയിരുന്നു. ജീവാപായം സംഭവിക്കുമെന്നറിഞ്ഞിട്ടും കർണ്ണകുണ്ഡലങ്ങൾ ഇന്ദ്രന് ദാനമായി നൽകുവാൻ മടിക്കാത്ത കർണ്ണനും സത്യപാലനത്തിനു വേണ്ടി രാജ്യത്തെയും പത്നിയേയും പുത്രനേയും ഒടുവിൽ

തന്നെപ്പോലും വിശ്വാമിത്രന് ദാനം നൽകിയ ഹരിശ്ചന്ദ്ര മഹാരാജാവും ഭാരതത്തിന്റെ വീരസന്താനങ്ങളാണ്.

മനുഷ്യകുലത്തിനുവേണ്ടി സ്വന്തംജീവൻതന്നെ ദാനമായി നൽകിയ പുത്രൻ തമ്പുരാനും സ്വന്തപുത്രനെ ദാനമായി നൽകിയ പിതാവായ ദൈവവും ദാനത്തിന്റെ ഉൽകൃഷ്ടതയെ കാണിച്ചു തന്നിരിക്കുന്നു. ദാനത്തിന് വലിയൊരു സ്ഥനമാണ് വേദപുസ്തകത്തിലുള്ളത്. സ്വപുത്രനായ ശമുവേലിനെ ദൈവവേലയ്ക്കായി മടികൂടാതെ നൽകുന്ന ഹന്ന, മാതാപിതാക്കളുടെ അഭിമാനമാണ്. "നിങ്ങളുടെ നിലത്തിലെ വിള നിങ്ങൾതന്നെ കൊയ്യുമ്പോൾ വയലിന്റെ അരികു തീർത്തു കൊയ്യരുത്, നിന്റെ കൊയ്ത്തിൽ കാലാ പെറുക്കുകയും അരുത്, നിന്റെ മുന്തിരിത്തോട്ടത്തിൽ കാലാ പറിക്കരുത്. നിന്റെ മുന്തിരിത്തോട്ടത്തിൽ വീണുകിടക്കുന്ന പഴം പെറുക്കുകയുമരുത്. അവയെ ദരിദ്രനും പരദേശിക്കും വിട്ടേക്കണം." (ലേവ്യ. 19: 9, 10) എന്ന കൽപനയും യോബേൽ സംവത്സരം (ലേവ്യ. 2: 5) ആചരിക്കുന്നതിനുള്ള ഉപദേശവും മറ്റുള്ളവരെക്കുറിച്ചുണ്ടാകേണ്ട ചിന്തയുടെ ഫലമാണ്. സ്വന്തസഹോദരനെ താങ്ങുവാനുള്ള (25: 35) ആഹ്വാനം എത്ര മഹത്തരമാണ്.

വലങ്കൈ ചെയ്യുന്നത് ഇടങ്കൈ അറിയരുതെന്ന (മത്താ. 6: 3) കർത്താവിന്റെ കല്പന ദാനത്തിന്റെ ക്രൈസ്തവമൂല്യം വിവരിച്ചറിയിക്കുന്നു. വിശുദ്ധന്മാർക്കായി വിശുദ്ധ പൗലോസ്ശ്ലീഹാ നടത്തുന്ന ധർമ്മശേഖരം, ദാനം ചെയ്യുന്നതിനുള്ള ഓരോ ക്രിസ്ത്യാനിയുടെയും കടമയും, ഉത്തരവാദിത്വവും ചൂണ്ടിക്കാണിക്കുന്നു. 'മനുഷ്യസേവനമാകുന്ന ഉരകല്ലിൽ ശുദ്ധീകൃതനാകുമ്പോൾമാത്രമേ നിങ്ങൾക്ക് ഈശ്വരനെ കാണാനാകൂ'. എന്ന് ശ്രീരാമകൃഷ്ണപരമഹംസർ പറയുന്നത് ദാനത്തിന്റെ ദൈവീകതയെ മനസ്സിലാക്കിയതിനാലാണ്.

### 5. ഈശ്വരപൂജ

മനുഷ്യകുലം ഭക്തിയോടെ ഈശ്വരനെ എന്നും പൂജിച്ചിരുന്നു. ആദിമകാലം മുതൽക്കുതന്നെ ഈശ്വരാരാധന മനുഷ്യജീവിതത്തിന്റെ ഭാഗമായിരുന്നു. ഉല്പത്തി 4: 25- ൽ ദൈവാരാധന തുടങ്ങിയവയെക്കുറിച്ച് സൂചിപ്പിക്കുന്നത് കൂടാതെ യിസ്ഹാക്കിനെ ബലികഴിക്കുവാൻ പോകുന്ന അബ്രഹാം തന്റെ ബാല്യക്കാരോട് പറയുന്നത് ആരാധന കഴിക്കാൻ പോകുന്നുവെന്നാണ്. (22: 5). നക്ഷത്രത്തെ ലക്ഷ്യമാക്കി യേശുവിനെ വന്ദിക്കുവാനായി (മത്താ. 2: 2) വന്ന വിദ്വാന്മാർ, ശിശുവിനെകണ്ട് വീണ് നമസ്കരിച്ചതിനുശേഷം തിരികെപോകുന്നു.

വേദങ്ങളുടെ രൂപീകരണമുണ്ടായത് ഈശ്വരനെ സ്തുതിക്കുക എന്ന ഉദ്ദേശ്യത്തോടെയാണ്. ഈശ്വരന്റെ വ്യത്യസ്തഭാവങ്ങളെയും രൂപങ്ങളെയും അത്യന്തം ഭയഭക്തിയോടെ വന്ദിച്ചിരിക്കുന്നു. സച്ചിദാനന്ദസ്വരൂപമായ ഈശ്വരനെ ഭജിക്കുന്നതിലൂടെ ആത്മനിവൃതിയടഞ്ഞിരുന്ന ജനവിഭാഗമായിരുന്നു ഭാരതപാരമ്പര്യത്തിലുണ്ടായിരുന്നത്. ക്ഷേത്രകലകൾ ഉണ്ടായതും ഈ പശ്ചാത്തലത്തിലാണ്. സൽഗുണരൂപിയായും നിർഗുണരൂപിയായും ആരാധിക്കപ്പെട്ടിരുന്ന ഈശ്വരനിൽനിന്ന് അന്യമായൊരു ജീവിതത്തെപ്പറ്റി ചിന്തിക്കുകപോലും അസാദ്ധ്യമായിരുന്നു.

ഈശ്വരപൂജയിൽ പ്രാർത്ഥനമാത്രമല്ല അടങ്ങിയിരിക്കുന്നത്. ഇത് കർമ്മാനുഷ്ഠാനങ്ങളാൽ പൂരിതമാണ്. വിധികളനുസരിച്ചുള്ള യാഗം, ഹോമം, ദാനധർമ്മം, ദണ്ഡനമസ്കാരം തുടങ്ങിയവയെല്ലാം ഇതിന്റെ ഭാഗമായിരുന്നു. അത് പ്രപഞ്ചത്തിന്റെ മുഴുവനും നന്മ ഉദ്ദേശിച്ചുകൊണ്ടുമായിരുന്നു. ദന്തധാവനാദി ശൗചകർമ്മങ്ങൾ അനുഷ്ഠിച്ചതിനുശേഷം ശുദ്ധിയോടെമാത്രമെ പൂജ നടത്താവൂ. സീനായ്മലയിൽ ഇറങ്ങി വസിച്ച യഹോവയായ ദൈവം, യിസ്രായേൽജനങ്ങളെ ശുദ്ധീകരിക്കുവാനായി മോശയോടു കല്പിക്കുന്നു. യോഗദർശനത്തിൽ ഈശ്വരപൂജയെക്കുറിച്ച് പറഞ്ഞിരിക്കുന്നതും ശുദ്ധീകരണ പ്രക്രിയകൾ അടങ്ങിയിരിക്കുന്ന യമങ്ങൾക്കുശേഷമാണ്. ഈശ്വരപൂജയിലൂടെ ആത്മീയവളർച്ചക്ക് ആവശ്യമായ പോഷണങ്ങൾ ലഭിക്കുന്നു.

ക്രൈസ്തവ ജീവിതത്തിന്റെ ആധാരശിലയാണ് ആരാധന. അത് ജീവശ്വാസമാണ് ഇതിലൂടെ ദൈവസംസർഗം സാദ്ധ്യമാകുന്നു. കേവലം കുറെ വാക്കുകൾ ഉരുവിട്ടുകൊണ്ടുള്ള പ്രാർത്ഥനമാത്രമായി ഇതിനെ കരുതുവാൻ പാടില്ല. നമസ്കാരമെന്നാണ് പൗരസ്ത്യ പാരമ്പര്യത്തിൽ ഉപയോഗിക്കുന്ന പദം. അതിൽ നോമ്പ്, ഉപവാസം, കുമ്പിടീൽ കരിശുവരയ്ക്കുക, വണങ്ങുക എല്ലാം ഉൾക്കൊണ്ടിരുന്നു. കൂദാശകളുടെ കൂദാശയായ വി. കുർബ്ബാനയാണ് ആരാധനയുടെ കേന്ദ്ര ബിന്ദു. കർത്താവിന്റെ ശരീരരക്തങ്ങൾ അനുഭവിക്കുന്നതിലൂടെ മാത്രമേ ആരാധന പൂർണമാവുകയുള്ളു. അതിലൂടെ കർത്താവ് നമ്മിലും നാം കർത്താവിലും വസിക്കുന്നു. ആരാധനയിലൂടെ ലഭിക്കേണ്ട സംസർഗം ഇതുതന്നെയാണ്. ശുദ്ധീകരണത്തിനും അതുവഴി ദൈവസംസർഗത്തിലൂടെയുള്ള തേജസ്കരണത്തിനും ഇത് സഹായകമായിത്തീരുന്നു.

"നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും, പൂർണ്ണമനസ്സോടും കൂടെ സ്നേഹിക്കണം". (മത്തായി 22: 37) എന്ന കർത്തൃകല്പനയിൽ, മോശ മുഖാന്തിരം നല്കിയ കല്പനയുടെ ആശയങ്ങൾ മുഴുവനും അടങ്ങിയിരിക്കുന്നു. ഈ ബന്ധം പ്രവൃത്തിപഥത്തിൽ കൊണ്ടുവന്നവനായ യേശുക്രിസ്തു പിതാവായ ദൈവവുമായി നിരന്തരസമ്പർക്കം പുലർത്തിയിരുന്നതായി വി. വേദപുസ്തകം സാക്ഷിക്കുന്നു. സെൻറ് അഗസ്റ്റിന്റെ അഭിപ്രായത്തിൽ "മനുഷ്യനു ചെയ്യാവുന്ന ഏറ്റവും വിശിഷ്ടകൃത്യം ഈശ്വരാരാധനയാണ്.

### 6 സിദ്ധാന്തനിശ്രവണ

മതപരമായ ജീവിതം അനുഷ്ഠാനങ്ങളുമായി ബന്ധപ്പെട്ടാണരിക്കുന്നത്. അതിനാൽ ഇവയെക്കറിച്ചുള്ള പഠനവും ആചരണവും ഒഴിവാക്കാവുന്നതല്ല. ഇവ ജീവിതത്തെ നേരായ മാർഗ്ഗത്തിലൂടെ ക്രമപ്പെടുത്തുകയും, ഈശ്വരബന്ധത്തെ പരിപോഷിപ്പിക്കുകയും ചെയ്യുന്നതാകയാൽ ഭാരതത്തിൽ മുഖ്യമായ സ്ഥാനമാണുള്ളത്. വേദവിധിക്കനുസൃതമായ ജീവിതം ഹൈന്ദവധർമ്മത്തിൽ നിഷ്കർഷിക്കുന്നതു പോലെതന്നെ കൗദാശികജീവിതത്തിനൊരു വലിയൊരു സ്ഥാനം ക്രൈസ്തവ ജീവിതത്തിലുമുണ്ട്. അവയെക്കുറിച്ചുള്ള അറിവ് ഇങ്ങനെയുള്ള ജീവിതത്തെ അർത്ഥപൂർണ്ണമാക്കുന്നതിനാൽ ആചാരാനുഷ്ഠാനങ്ങളുടെ പഠനം അത്യന്താപേക്ഷിതമാണ്. യാന്ത്രികജീവിതമായി അധ:പതിക്കാതിരിക്കണമെങ്കിൽ സഭാസംബന്ധിയായ കാര്യങ്ങൾ അറിഞ്ഞിരിക്കണം. ഇവയിൽ അദ്ധ്യയനം നടത്തിയ വിശ്വാസികളുടെ സഹകരണം കൗദാശിക ജീവിതത്തെ ജീവസ്സുറ്റതാക്കിത്തീർക്കുന്നു.

### 7 ഹ്രീ

അനുതാപഹൃദയത്തിന് ഈശ്വരസന്നിധിയിൽ പ്രഥമസ്ഥാനമുള്ളതിനാലാവാം യോഗദർശനത്തിൽ പശ്ചാത്താപത്തിന് പ്രാധാന്യം നൽകിയിരിക്കുന്നത്. സ്വയം പരിശോധനയിലൂടെമാത്രമേ കുറവുകളെ കണ്ടുപിടിക്കുവാൻ സാധിക്കയുള്ളൂ. അവയെ തിരുത്തുന്നത് മഹനീയമായ സംഗതിയാണ്. ശുദ്ധീകരണം പ്രാപിക്കുന്നതിനുള്ള മാർഗ്ഗവും കൂടിയാണ്. അനുതാപം അതിനാൽ പൗരസ്ത്യസഭകൾ അതിന് പ്രമുഖസ്ഥാനം

കല്പച്ചിരിക്കുന്നു.

മാനസാന്തരം പ്രസംഗിച്ച സ്നാപകയോഹന്നാൻ കർത്താവിനെ സ്വീകരിക്കുവാൻ ജനത്തെ തയ്യാറാക്കുകയായിരുന്നു. അനുതാപമുള്ള ഹൃദയത്തിലെ ദൈവം വസിക്കുകയുള്ളൂ. പരിശുദ്ധാത്മാവിന്റെ കൃപകൊണ്ടുമാത്രമേ അനുതാപമുള്ള ഹൃദയമുണ്ടാകയുള്ളൂ. കർത്താവു പ്രസംഗിച്ചതും മറ്റൊന്നല്ല. "ദൈവരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തപ്പെടുവിൻ" എന്നാണ്.

പാപത്തെ വെറുക്കുന്ന ദൈവം പാപിയെ സ്നേഹിക്കുന്നുവെന്നുള്ള തെളിവാണ് അവിടുത്തെ മനഷ്യാവതാരം തന്നെ. വി. ലൂക്കോസ് 15-ാം അദ്ധ്യായത്തിൽ ആ വലിയ പിതൃസ്നേഹത്തെ ഉപമകളിലൂടെ വർണിച്ചിരിക്കുന്നത് എത്ര മനോഹരമാണ്. 15: 11 - 32 ലെ മുടിയനായ പുത്രന്റെ ഉപമ സ്നേഹനിധിയായ പിതാവിന്റെ ഉപമയാണ്. ലോകത്തിലേക്കുവച്ച് ഏറ്റവും നല്ല കഥയെന്ന് പ്രസിദ്ധനോവലിസ്റ്റും ചെറുകഥാകൃത്തുമായ ചാൾസ് ഡിക്കൻസ് അഭിപ്രായപ്പെട്ടിരിക്കുന്നത്.

ദൈവത്തെ അന്വേഷിക്കുന്ന മനുഷ്യനെ എല്ലാ ദർശനങ്ങളിലും കാണാം. എന്നാൽ മനുഷ്യനെ അന്വേഷിച്ചുവരുന്ന ദൈവത്തെ, ദൈവസ്നേഹത്തെ, ഇവിടെമാത്രമേ കാണുവാൻ സാധിക്കുകയുള്ളൂ. തന്നിൽനിന്നു അകന്നുപോയ മനുഷ്യനെ - സൃഷ്ടിയെ - വീണ്ടും തന്നിലേക്ക് ചേർക്കുന്നതിനായി മനുഷ്യാവതാരം ചെയ്ത ദൈവസ്നേഹം അനിർവ്വചനീയവും അമൂല്യവുമാണ്. ആ ദൈവസ്നേഹമാണ് രക്താംബരംപോലെ കടുംചുവപ്പായിരിക്കുന്ന പാപത്തെ കഴുകി ഹിമംപോലെ വെൺമയുള്ളതാക്കിത്തീർക്കുന്നത്. ആത്മാർത്ഥമായ പശ്ചാത്താപവും യഥാർത്ഥ അനുതാപവും ആണ് നാശത്തിൽനിന്നു മനുഷ്യനെ വീണ്ടെടുക്കുന്നത്.

യോവേൽപ്രവചനത്തിൽ (2: 12, 13) പറയുന്നത് 'ഇപ്പോഴെങ്കിലും നിങ്ങൾ പൂർണ്ണഹൃദയത്തോടും ഉപവാസത്തോടും കരച്ചിലോടും വിലാപത്തോടുംകൂടി എങ്കലേക്കു തിരിയുവിൻ എന്ന യഹോവയുടെ അരുളപ്പാട്. വസ്ത്രങ്ങളെയല്ല ഹൃദയങ്ങളെത്തന്നെ കീറി നിങ്ങളുടെ ദൈവമായ യഹോവയുടെ അടുക്കലേക്ക് തിരിയുവിൻ, അവൻ കൃപയും കരുണയും ദീർഘക്ഷമയും മഹാദയയുമുള്ളവനല്ലോ. അങ്ങനെ അനുതപിചിരുന്ന വരോട് കരുണ കാണിക്കുന്നതായി യോനാപ്രവാചകന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിക്കുന്നു. 51-ാം സങ്കീർത്തനത്തിന്റെ രചയിതാവായ ദാവീദിന്റെ പശ്ചാത്താപം ദൈവീകതുണയ്ക്കു മുഖാന്തിരമായതുപോലെ മാറത്തടിച്ചു അനുതപിച്ചു പ്രാർത്ഥിച്ച ചുങ്കക്കാരന്റെ ആത്മതപനവും ദൈവത്തിനു ഹൃദ്യമായി. അവൻ നീതികരിക്കപ്പെട്ടവനായി ദൈവാലയത്തിൽനിന്നു തിരികെപോകുന്നു. സ്വയം നീതീകരിച്ചവനായ ചുങ്കക്കാരന്റെ പ്രാർത്ഥന ദൈവം ശ്രദ്ധിച്ചതുമില്ല.

സ്വയപരിശോധനകൂടാതെ കർത്താവിന്റെ ശരീരരക്തങ്ങൾ അനുഭവിക്കരുതെന്ന് വി. പൗലോസ് ശ്ലീഹാ ഒന്നാം കൊരിന്ത്യലേഖന (11: 27) ത്തിലൂടെ ഉദ്ബോധിപ്പിക്കുന്നു. ആത്മപരിശോധനയ്ക്കു വിധേയനകാതെ ശരീരരക്തങ്ങൾ അനുഭവിച്ചവനായ യൂദാ ഇസ്കര്യോത്താ നാശത്തിലേക്കു പതിക്കുകയും അനുതപിച്ച മോഷ്ടാവ് കർത്താവിനോടൊരുമിച്ച് പറുദീസായിലേക്കു പ്രവേശിക്കുകയും ചെയ്തു. പറുദീസയുടെ യഥാർത്ഥ അവകാശി അനുതാപിയാണ്. തെറ്റുകൾ മനുഷ്യസഹജമാണ്. എന്നാൽ അവയിൽനിന്നുള്ള മോചനം ദൈവീകമാണ്. അതിനാൽ യഥാർത്ഥത്തിൽ പറഞ്ഞാൽ ജഡീകമനുഷ്യനെ ആത്മീക മനുഷ്യനാക്കിത്തീർക്കുന്നതിനു സഹായിക്കുന്ന മാർഗ്ഗമായി യോഗദർശനത്തെ കരുതാവുന്നതാണ്.

**8 മതി**

വിദ്യാഹേ്യാതാ ചതുർദശ; അതായത് വിദ്യകൾ പതിനാല്. അവയിലധിഷ്ഠിതമായ ജീവിതമാണ് ഭാരതീയ പാരമ്പര്യത്തിലുള്ളത്. ശ്രുതിയും സ്മൃതിയുമായി തരംതിരക്കുന്ന ഇവയിൽ സംഹിതകളും അവയുടെ ബ്രാഹ്മണങ്ങളും ആരണ്യകങ്ങളും ഉപനിഷത്തുക്കളും ഉൾപ്പെടുന്നതോടൊപ്പം പുരാണങ്ങൾ, ദർശനങ്ങൾ, ധർമ്മസൂത്രങ്ങൾ, ഇതിഹാസങ്ങൾ മുതലായവ അടങ്ങുന്ന വേദാംഗങ്ങളും ഉപാംഗങ്ങളും ഉൾക്കൊള്ളുന്നു. ഇവ നിർദ്ദേശിക്കുന്ന ജീവിതചര്യയാണ് അഭികാമ്യമായി യോഗദർശനം ചൂണ്ടിക്കാണിക്കുന്നത്.

യഹോവയായ ദൈവം മോശമുഖാന്തിരം യിസ്രയേൽ ജനങ്ങളോടു അരുളിച്ചെയ്ത കല്പനകൾ അനുസരിച്ചുള്ള ജീവിതക്രമമായിരുന്നു അവർക്കുണ്ടായിരുന്നത്. തോറ എന്ന പേരിൽ അറിയപ്പെടുന്ന ഈ ന്യായപ്രമാണങ്ങൾ കാലക്രമേണ 613 നിയമങ്ങളടങ്ങിയ മിഷ്നയായി രൂപീകരിക്കപ്പെട്ടു.

ദൈവകല്പനകളെ നീക്കുവാനല്ല മറിച്ച് പൂർത്തീകരിക്കുവാനായി വന്ന യേശുക്രിസ്തുവിൽ ഈ ന്യായപ്രമാണത്തെ രണ്ടു കല്പനകളായി ഉൾക്കൊള്ളിച്ചത്. മത്തായി. 22: 37, 39 - ൽ രേഖപ്പെടുത്തിയിരിക്കുന്നു. അവയിൽ സകലകല്പനകളും പ്രവചകന്മാരും അടങ്ങിയിരിക്കുന്നുവെന്ന് കർത്താവ് സാക്ഷിക്കുന്നു. അതിനനുസൃതമായ ജീവിതശൈലിയാണ് ഉണ്ടാകേണ്ടത്. ഗിരിപ്രഭാഷണത്തിലൂടെ നല്കിയ ദുത് മനുഷ്യജീവിതത്തെ (മത്തായി 5: 6, 7) അർത്ഥ പൂർണ്ണമാക്കുന്നതാണ്. എന്നും ഏതു മനുഷ്യരും മാനിക്കുന്ന ആ ദിവ്യവചനങ്ങളാണ് രാജാറാം മോഹൻറോയിയുടെ ചിന്തകളെ ഉദ്ദീപിപ്പിച്ചത്. മഹാത്മാഗാന്ധി അവ ദിനംതോറും പാരായണം ചെയ്യാറുണ്ടായിരുന്നു എന്ന വസ്തുത, ഗിരിപ്രഭാഷണത്തിന്റെ ഉത്കൃഷ്ടതയെയാണ് കാണിക്കുന്നത്.

**9. ജപം**

ഈശ്വരസംസ്സർഗം നിലയ്ക്കാതിരിക്കുന്നതിനുള്ള നല്ലൊരു മാർഗ്ഗമാണ് ജപം. മന്ത്രങ്ങൾ മന:പാഠമായി ചൊല്ലിക്കൊണ്ടിരിക്കുവാനാണ് ഇവിടെ നിദ്ദേശിച്ചിരിക്കുന്നത്. ശരീരത്തെ സ്വയം ശിക്ഷണത്തിന് വിധേയമാക്കുവാനും അന്യവിചാരങ്ങളെ മനസ്സിൽ നിന്നകറ്റി ദൈവചിന്തയിൽ വസിക്കുവാനും ഇത് സഹായിക്കുന്നു. തെസ്സലോന്യർക്കെഴുതിയ ഒന്നാം ലേഖനത്തിലൂടെ വി. പൗലോസ്ശ്ലീഹാ (5: 16, 17) പ്രബോധിപ്പിക്കുന്നത് "ഇടവിടാതെ പ്രാർത്ഥിപ്പീൻ, എല്ലാറ്റിനും സ്തോത്രം ചെയ്വിൻ" എന്നാണ്. ഇടവിടാതെ പ്രാർത്ഥിക്കുവാൻ ഉപദേശിക്കുന്ന ശ്ലീഹാ ദൈവനാമം ഉച്ചരിക്കുന്നതിനോടൊപ്പം "....ദൈവവചനം എന്ന ആത്മാവിന്റെ വാളും കൈക്കൊൾവിൻ" എന്ന് എഫേസ്യലേഖനത്തിലൂടെ ഉപദേശിക്കുന്നു. (6: 17) ദൈവവചനത്തിന്റെ നിരന്തര ഉരുവിടൽ തിന്മയിൽനിന്നു നമ്മെ അകറ്റുന്നു. നന്മയിൽ വളരുമാറാക്കുന്നു. അതിനായി "യേശുനാഥനെ വിളിയ്ക്കുക, കൂടെ കൂടെ ക്ഷമയോടെ" സോപാനത്തിലെ യോഹന്നാൻ പറയുന്നു 'നമ്മുടെ വൈരികളെ യേശുവിന്റെ നാമംകൊണ്ട് പൊതിരെ തല്ലുക', എന്തെന്നാൽ നമ്മുടെ ദൈവം തീയാണ്, തിന്മയെ തിന്നുന്ന തീ. ദൈവം ശീഘ്രം തുണയേകും; ഇരവു പകൽ അദ്ദേഹത്തെ വിളിക്കുന്നവരുടെ വൈരികളെ വേഗത്തിൽ വെല്ലും." ധ്യാനം ഇതിന് സഹായകമാണ്.

**10വ്രതം**

ശാസ്ത്രോക്തമായിട്ടുള്ള നിയമമാണ് വ്രതം. ശരീരം, വാക്ക്, മനസ്സ് എന്നീ ത്രിവിധകരണങ്ങളെക്കൊണ്ട് ഉള്ളതും അനന്യമായ സേവയോടുകൂടിയതുമായ ഈ നിഷ്ഠയിൽ

ശരീരമനസ്സുകളെ പാകപ്പെടുത്തി എടുക്കുന്നു. യോഗിയുടെ ജീവിതം ഇപ്രകാരം ക്രമപ്പെടുത്തി എടുത്തതായിരിക്കണം.

യഹോവയുടെ നാസീർ ആയിരിക്കുന്ന വ്യക്തികൾ വ്രതനിഷ്ഠയിലൂടെ മഹത്തുക്കളായിത്തീർന്നു. യോഹന്നാൻ സ്നാപകൻ ഇതിന് ഏറ്റവും നല്ല ഉദാഹരണമാണ്. ശാരീരിക പ്രവർത്തനങ്ങളെ ഉദ്ദീപിപ്പിക്കുന്നതിൽ ഭക്ഷണപാനീയങ്ങൾക്കു നല്ല പങ്കുള്ളതിനാൽ അവയ്ക്ക് നിയന്ത്രണം നൽകേണ്ടതുണ്ട്. ഭാരതീയ ഋഷിമാർ ഇപ്രകാരം വ്രതാനുഷ്ഠാനത്തിനു വിധേയരായിരുന്നു. (തുടരും)



# ക്വിസ് ടൈം

## (ശാമുവേൽ മാത്യു, കുടശ്ശനാട്)

1 വി. വേദപുസ്തകത്തിൽ (ബൈബിൾ സൊസൈറ്റി) പഴയനിയമത്തിലും പുതിയനയമത്തിലും എത്ര പുസ്തകങ്ങൾ വീതം ഉണ്ട്?

2 പഴയനിയമത്തിലും പുതിയനിയമത്തിലും എത്ര അധ്യായങ്ങൾ വീതം ഉണ്ട്?

3 വി. വേദപസ്കത്തിൽ ആകെ എത്ര വാക്യങ്ങൾ ഉണ്ട്?

4 ഇംഗ്ലീഷു വേദപുസ്തകത്തിൽ എത്ര വാക്കുകൾ ഉണ്ട്?

5 ഇംഗ്ലീഷ് വേദപുസ്തകത്തിൽ എത്ര അക്ഷരങ്ങൾ ഉണ്ട്?

6 ഇഗ്ലീഷ് വേദപുസ്തകത്തിൽ 'AND', 'LORD' എന്നീ വാക്കുകൾ എത്ര പ്രാവശ്യം ആവർത്തിച്ചിരിക്കുന്നു?

7 വി. വേദപസ്തകത്തിലെ ഏറ്റവും ചെറുതും വലുതുമായ അദ്ധ്യായങ്ങൾ ഏവ? എത്ര വാക്യങ്ങൾ?

8 കൃത്യമായി വി. വേദപുസ്തകത്തിൻെറ മദ്ധ്യഭാഗത്തെ വാക്യം അത്?

9 വി. വേദപുസ്തകത്തിൽ പറയപ്പെടുന്ന വ്യക്തികളുടെ പേരുകളിൽ ഏറ്റവും നീളമുള്ള പേര് ഏത്? എവിടെ പ്രതിപാദിച്ചിരിക്കുന്നു ?

10 വി. വേദപുസ്തകത്തിലെ ഏറ്റവും വലിയ വാക്യം ഏത്?

11 ഏറ്റവും ചെറിയ വാക്യം ഏത്?

12 "യഹോവ", "കർത്താവ്", "ദൈവം" എന്നിങ്ങനെ "ദൈവം" എന്നതിൻെറ പര്യായപദങ്ങൾ ഒന്നും ഇല്ലാത്ത ഏകപുസ്തകം ഏത്?

13 വി. വേദപുസ്തകത്തിൽ, ഒന്ന് വേറൊന്നിൻെറ തനിയാവർത്തനംപോലെ സാമ്യമുള്ള രണ്ട് അദ്ധ്യായങ്ങൾ ഏവ?

14 പഠനവിധേയമാക്കാവുന്ന, വളരെ ഉജ്ജ്വലമായ ഒര പ്രസംഗം (ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ ഒരു "തീപ്പൊരി" പ്രസംഗം) വി. വേദപുസ്തകത്തിൽ എവിടെ കാണാം?

### ഉത്തരങ്ങൾ

1. 39,/27 (ആകെ 66) 2. 927,/260 (ആകെ 1,189)
3. 31, 102 4. 7, 73, 693
5. 35, 66, 480 6. 46, 277/ 1,855
7. സങ്കീ. 117 (2 വാക്യങ്ങൾ) / സങ്കീ.119 (176 വാക്യങ്ങൾ)
8. സങ്കീ.118: 8
9. മഹേർ-ശാലാൽ ഹാസ്-ബസ്/യെശയ്യാവ്: 8: 1, 3
10. എസ്തേർ 8: 9 11. വി. യോഹ: 11: 35 (മലയാളത്തിൽ മൂന്നും, ഇംഗ്ലീഷിൽ രണ്ടും വാക്കുകൾ മാത്രം)
12. എസ്തേർ 13. 2 രാജാ. 19, യെശയ്യാവ് 37.
14. അ. പ്ര. 26-ാം അദ്ധ്യായം (ഇതേ പ്രതിപാദ്യം ഏറെക്കുറെ 22-ാം അദ്ധ്യായത്തിലും കാണാം.

## ശതാബ്ദിയാഘോഷിക്കുന്ന

# "ഊർശ്ലേം യാത്രാവിവരണം"

**സജി അമയിൽ, മാരാമൺ**

അരുമനാഥൻെറ പാദസ്പർശനം ഏറ്റ പുണ്യഭൂമിയുടെ ദർശനം ഒരു ഭക്തൻെറ ജീവിതത്തിലെ അനിർവചനീയമായ നിമിഷം ആണ്. എന്നാൽ ഈ പുണ്യഭൂമിയുടെ ദർശനം സാധാരണക്കാരൻെറ പ്രാപ്തിക്ക് അപ്പുറമാണ്. ഇവിടാണ് പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണത്തിന് സാംഗത്യമേറുന്നത്. യാത്രയിൽ കണ്ട കാഴ്ചകൾ ആ ഭാഗ്യം സിദ്ധിക്കാത്ത സഹജീവികൾക്ക് ആർജ്ജവം തുളുമ്പുന്ന ശൈലിയിൽ വിവരിച്ചു കൊടുക്കാനുള്ള ബോധപൂർവ്വമായ ഒരു ശ്രമം ഈ പുസ്തകത്തിൽ നിഴലിട്ടു കാണുന്നു. മലങ്കരയിലുള്ള തൻെറ അരുമമക്കൾ എല്ലാം താൻ അനുഭവിച്ച പുണ്യമുഹൂർത്തങ്ങളുടെ ഓഹരിക്കാർ ആകണം എന്ന ഉൽക്കടമായ ആഗ്രഹം തിരുമേനിയെ ഭരിച്ചിരുന്നു. അതിനായി മലങ്കരയിലെ എല്ലാ പള്ളികൾക്കും ഈ യാത്രാവിവരണത്തിൻെറ കോപ്പികൾ സൗജന്യമായി അയച്ചു കൊടുത്തു എന്ന് ചില ചരിത്രരേഖകൾ വ്യക്തമാക്കുന്നു. ഈ ഉത്തമസാഹിത്യഗ്രന്ഥത്തിൻെറ ശതാബ്ദി 1996 ജൂലൈ 12-ാം തീയതി വൈദികസെമിനാരി ഓഡിറ്റോറിയത്തിൽ വച്ച് നടത്തപ്പെട്ടു. അവിടെ മഹൽ വ്യക്തികളുടെ നാവുകളിൽ നിന്ന് ഉയർന്നുപൊങ്ങിയ പരിശുദ്ധപിതാവിൻെറ സാഹിത്യ സൃഷ്ടിയെപറ്റിയുള്ള അപദാനങ്ങളാണ് ഇവിടെ കുറിക്കുന്നത്.

**പരിശുദ്ധബാവാ**

മഹാപരിശുദ്ധനായ പരുമല തിരുമേനിയുടെ ഗ്രന്ഥം പ്രകാശനം ചെയ്യുന്ന ഈ നിമിഷങ്ങൾ അതുകൊണ്ട് തന്നെ പരിശുദ്ധമാണ് എന്ന് ഞാൻ പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല. പരിശുദ്ധ പിതാവിന് വേദപുസ്തക പ്രതിപത്തിയുടെ വെളിച്ചത്തിൽ യേശുദേവൻെറ പാദസ്പർശനം ഏറ്റ പുണ്യഭൂമി ദർശിക്കുവാൻ ഉണ്ടായ ആഗ്രഹത്തിൻെറ ഫലമാണ് ഊർശ്ലേം യാത്രാവിവരണം. ഇതിൽനിന്ന് എത്ര വ്യത്യസ്തമായ സാഹചര്യത്തിൽ വളരെ ക്ലേശങ്ങൾ നടത്തിയാണ് തിരുമേനി ഈ യാത്ര നടത്തിയത്. ചിലപ്പോൾ അക്രമികളുടെയും, കൊള്ളക്കാരുടെയും

> പരിശുദ്ധ പരുമല തിരുമേനിയെപ്പോലെ തൻെറ ജീവിതത്തിൽ അനുഭവിച്ച മുഹൂർത്തങ്ങളെ പകർത്തുവാൻ നാം ശ്രമിച്ചിരുന്നു എങ്കിൽ എത്രമാത്രം വിശിഷ്ട ഗ്രന്ഥങ്ങൾ ലോകത്തിന് സംഭാവന ചെയ്യുവാൻ നമ്മൾക്ക് സാധിച്ചേനേ.

കൈകളിൽ അകപ്പെടുവാൻ സാദ്ധ്യതയുണ്ട്. ഇത്തരത്തിലുള്ള അപകടസാദ്ധ്യതകളെ അവഗണിച്ചു കൊണ്ടാണ് തിരുമേനി ഈ യാത്രയ്ക്ക് തയ്യാറായത്. മക്കയിലേക്ക് പോകുന്ന ഒരു ആളിന് മടങ്ങിവരുമ്പോൾ പ്രത്യേകമായ ഒരു സ്ഥാനം ലഭിക്കുന്നു. എന്നാൽ ഈ യാത്രയിലൂടെ അങ്ങനെയുള്ള ബഹുമതികൾ ലഭിക്കുന്നില്ലാ എങ്കിലും ആ പുണ്യഭൂമിയുടെ ദർശനം ഒരു ഭക്തൻെറ ജീവിതത്തിലെ അവിസ്മരണീയമായ നിമിഷങ്ങളിലൊന്നാണ്. പരിശുദ്ധ പരുമല തിരുമേനിയെപ്പോലെ തൻെറ ജീവിതത്തിൽ അനുഭവിച്ച മുഹൂർത്തങ്ങളെ പകർത്തുവാൻ നാം ശ്രമിച്ചിരുന്നു എങ്കിൽ എത്രമാത്രം വിശിഷ്ടഗ്രന്ഥങ്ങൾ ലോകത്തിന് സംഭവന ചെയ്യുവാൻ നമ്മൾക്ക് സാധിച്ചേനേ. ഈ പുണ്യവാൻെറ മാതൃക ഇത്തരണത്തിൽ എത്രമാത്രം ആദരണീയമാണ്, ചിന്തനീയമാണ്.

**തകഴി ശിവശങ്കരപ്പിള്ള**

പരുമല തിരുമേനിയെക്കുറിച്ച് ഞാൻ കേട്ടിട്ടുണ്ട് ചെറുപ്പം മുതലേ കേട്ടിട്ടുണ്ട്. തകഴി പ്രദേശത്ത് ആ പരിശുദ്ധനെ പറ്റി കേട്ടിരുന്നു. ഒരു പ്രമുഖനായ വ്യക്തിയോട് ഞാൻ ചോദിച്ചു "പരുമലതിരുമേനിയുടെ ജന്മസ്ഥലം ഏതാണ്?" ഒടുവിൽ ഞാൻ പറഞ്ഞു കൊടുക്കേണ്ടി വന്നു മുളന്തുരുത്തി ആണ് എന്ന്. മുളന്തുരുത്തി എന്ന് പറയുമ്പോൾ എനിക്ക് ഓർമ്മ വരുന്നത് പരുമല തിരുമേനി എന്ന നാമം ആണ്. സാധാരണ ജനങ്ങൾക്ക് പ്രിയങ്കരനായ ഒരു സിദ്ധനാണ് പരുമലതിരുമേനി എന്ന് ഞാൻ മനസ്സിലാക്കുന്നു. ഇതിൻെറ പ്രസിദ്ധീകരണക്കാർ ആവകാശപ്പെടുന്നതു പോലെ ഇതാണോ മലയാളത്തിലെ ആദ്യത്തെ അച്ചടിച്ച സഞ്ചാര സാഹിത്യം എന്നും എനിക്കറിഞ്ഞു കൂടാ. ഞാൻ ധരിച്ചു വച്ചിരുന്നത് 'വർത്തമാന പുസ്തകം' ആണ് എന്നായിരുന്നു.

> വായിച്ചുനോക്കിയപ്പോൾ ഒരു സാഹിത്യ ഗ്രന്ഥം എഴുതണം എന്നുള്ളത് അല്ല മറിച്ച് അദ്ദേഹത്തിൻെറ വേദപുസ്തകത്തോടുള്ള പ്രതിപത്തിയാണ് ഇത് എഴുതുവാൻ പ്രേരിപ്പിച്ചത് എന്ന് എനിക്ക് തോന്നുന്നു.

ഇങ്ങനെയുള്ള ഒരു ഗ്രന്ഥം ഉണ്ട് എന്ന് ഞാൻ കേട്ടിട്ടുണ്ട്. ഞാൻ വായിച്ചിട്ടില്ല. ഇന്നാണ് ആ ഗ്രന്ഥം കാണുന്നത്. വായിച്ചുനോക്കിയപ്പോൾ എനിക്ക് തോന്നിയത് ഒരു സാഹിത്യഗ്രന്ഥം എഴുതണം എന്നുള്ളത് അല്ല് മറിച്ച് അദ്ദേഹത്തിൻെറ വേദപുസ്തകത്തോടുള്ള പ്രതിപത്തി ആണ് ഇത് എഴുതാൻ പ്രേരിപ്പിച്ചത് എന്ന് തോന്നുന്നു. യേശു ജനിച്ച സ്ഥലം, കബറടങ്ങിയ സ്ഥലം തുടങ്ങിയവയെപറ്റി വളരെ ലളിതമായും, വ്യക്തമായും പ്രതിപാദിച്ചിരിക്കുന്നു. വാരി വലിച്ച് എഴുതിയിട്ടില്ല. ഈ ചെറിയ ഗ്രന്ഥത്തിൽ ഒരു സഞ്ചാരസാഹിത്യ കൃതിയിലെ എല്ലാ മനോഹാരിതകളും നിറഞ്ഞുനിൽക്കുന്നു.

**ഡോ. സുകുമാർ അഴീക്കോട്**

ഈ കാലത്ത് എന്തോ നഷ്ടപ്പെട്ടു എന്ന് വിചാരിച്ച്, നഷ്ടപ്പെട്ടത് എന്ത് എന്ന് മനസ്സിലാകാതെ കൈയ്യിലുള്ളത് ഏറ്റവും വിലപ്പെട്ടത്, അത് എങ്കിലും നഷ്ടപ്പെടരുത് എന്ന് വിചാരിക്കുന്നവർ ആണ് നാം. ഏതോ ഒരു തരത്തിൽ ഇന്നത്തെ ചരിത്രത്തിൻെറ ഈ കർമ്മവലയത്തെ ഭേദിച്ചുകൊണ്ട് മറഞ്ഞുപോയ ഒരു മനുഷ്യൻ അദ്ദേഹത്തിൻെറ ആത്മാർപ്പണം ആയി രചിച്ച ഒരു പുസ്തകം ദശാബ്ദങ്ങളുടെ അവഗണനയ്ക്ക് ശേഷം വീണ്ടും അതിൻെറ പ്രകാശമസ്തകം നമ്മുടെ മുകളിൽ ഉയർത്തുകയാണ്. ഇവിടെ ഒരു പുനരുത്ഥാനം ഉണ്ട്. ഈ പുസ്തകം മലയാള സാഹിത്യത്തിൽ രേഖപ്പെടുത്തിയിട്ടില്ലാത്ത ഒരു പുസ്തകം ആണ്. മലയാളസാഹിത്യത്തിൽ 100 വർഷം രേഖപ്പെടുത്തിയിട്ടുള്ള പുസ്തകങ്ങളുടെ നടുവിൽ ഈ പുസ്തകം കടന്നു വരുമ്പോൾ രേഖപ്പെടുത്തിയിട്ടുള്ള പുസ്തകങ്ങൾ മാറി നിൽക്കും എന്ന് ഞാൻ വിചാരിക്കുന്നു. നമ്മേ ധരിപ്പിച്ച് വച്ചിരിക്കുന്നത് ഒരു സാഹിത്യകൃതിക്ക് എത്തിച്ചേരാവുന്ന ഏറ്റവും വലിയ മൂല്യം അതിൻെറ സാഹിത്യമൂല്യമാണ് എന്നാണ്. ആധുനികസാഹിത്യത്തിലെ ഏറ്റവും വലിയ ന്യൂനത ഈ കാലത്തിലെ എഴുത്തുകാർക്ക് അവർ പഠിച്ച നിലവാരത്തിൻെറ അപ്പുറം ഉയരുവാൻ സാധിക്കുന്നില്ല എന്നാണ്. 100 വർഷങ്ങൾക്കു ശേഷം പരുമലതിരുമേനിയുടെ പരിമളം ഈ കൃതിയിലൂടെ പകരുകയാണ്. അതുകൊണ്ട് അദ്ദേഹം പരുമലതിരുമേനിയല്ല മറിച്ച് പരിമളതിരുമേനിയാണ്. നമ്മൾ വിചാരിക്കുന്ന മൂല്യങ്ങൾക്കപ്പുറത്ത് പഴയകാലത്തെ സാഹിത്യകൃതികൾക്ക് ഒരു പ്രത്യേക മൂല്യം ഉണ്ടായിരുന്നു അത് വിശുദ്ധിയുടെ മൂല്യം ആണ്. എഴുതുന്ന വ്യക്തി മനസ്സിൻെറ അഗാധതലങ്ങളിൽ ഒളിപ്പിച്ചുവയ്ക്കുന്ന മാലിന്യങ്ങൾ ഉണ്ട്. ആ മാലിന്യങ്ങൾ ആണ് ഇന്ന് മലയാളസാഹിത്യത്തെ അശുദ്ധമാക്കുന്നത്. നാം പലപ്പോഴും നിലവാരം കുറഞ്ഞ പാഠപുസ്തകങ്ങൾ വിദ്യാർത്ഥികളുടെ മേൽ അടിച്ചേൽപ്പിക്കാറുണ്ട്. കുട്ടികൾക്ക് മലയാളഭാഷാതാൽപര്യം, കറഞ്ഞുപോയത് ഇത്തരത്തിലുള്ള ദൂഷ്യകൃതികളുടെ അടിച്ചേൽപ്പിക്കൽ ആണ്. യാത്രാവിവരണം എന്നു പറഞ്ഞാൽ 'യാത്ര' അതിൻെറ വിവരണം എന്നതാണ്. നമ്മൾ എന്തിനെയാണ് നമ്മുടെ ഏറ്റവും അടുത്ത സമീപലക്ഷ്യം ആയികാണുന്നത് ആ സമീപലക്ഷ്യത്തെ നമ്മുടെ കർമ്മത്തിനിടയ്ക്ക്വച്ച് തന്നെ വിദൂരലക്ഷ്യത്തിനുവേണ്ടി ഉപേക്ഷിക്കുവാൻ സാധിക്കുക എന്നതാണ് ഇന്ന് വിസ്മരിക്കപ്പെട്ട ഏറ്റവും വലിയ ആദിനിർദ്ദേശങ്ങളിൽ ഒന്ന്. ഈ പുസ്തകത്തിൽ ഇത് വളരെ വ്യക്തമായി കാണുന്നു. പരുമല തിരുമേനിയുടെ അക്ഷരവും, അദ്ദേഹത്തിന് പത്താം വയസ്സിൽ വൈദിക പഠനത്തിനായി പ്രേരിപ്പിച്ച ഏതോ ഒരു ആഹ്വാനവും സംയോജിപ്പിച്ചുകൊണ്ട് അദ്ദേഹത്തിൻെറ ആത്മാവിൻെറ സാന്ദ്രമഹിമ നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ഒരു മഹാപുരുഷൻ അനേകം ആയുധങ്ങളുമായി ജീവിതസമരത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ അന്തിമമായി ഒരു സമരം വരുമ്പോൾ ഒരു ആയുധം മാത്രമേ അദ്ദേഹത്തിൻെറ കൈയ്യിൽ കാണുകയുള്ളു. ബാക്കി ആയുധങ്ങൾ അദ്ദേഹത്തെ ഭാരപ്പെടുത്തുന്നവയായിരിക്കും. ഒരു ഏകായുധ പ്രയോഗത്തിൻെറ തീഷ്ണതിളക്കം നമുക്ക് ഈ കൃതിയിൽ കാണുവാൻ സാധിക്കും. തിരുമേനി ഊർശ്ലേം കാണുവാൻ പോയി. എന്നാൽ അദ്ദേഹത്തിൻെറ മനസ്സിൽ ത്രസിച്ചു നിന്ന യറുശലേം അല്ല കണ്ടത്. ഈ നിഷേധം ഈ യാത്രാവിവരണത്തിന് പുതിയ ചാരുത നൽകുന്നു. അദ്ദേഹം അവസാനം പറയുന്നു. "കാഴ്ചയെക്കാൾ കേൾവിയാണ് മഹനീയം പക്ഷെ ഈ കാഴ്ചയ്ക്ക് വേണ്ടിയാണ് ഈ യാത്ര. പക്ഷെ ഈ കാഴ്ചയ്ക്ക് അപ്പുറം ഒരു ലോകമുണ്ട്". ക്രൈസ്തവന് എവിടെവച്ചും ക്രിസ്തുവിനെ കാണുവാൻ സാധിക്കും അതിന് യറുശലേം വേണമെന്നില്ല. അതിന് അദ്ദേഹം ഗമര്യാക്കാരത്തിസ്ത്രീയുടെ കാര്യം ചൂണ്ടിക്കാണിക്കുന്നു.

മലയാളസാഹിത്യത്തിൽ ചുരുക്കം ചില കൃതികളിൽ മാത്രമേ ആദ്ധ്യാത്മിക അനുഭൂതിയുടെ സമ്പൂർണമായ പവിത്രത തൂലികയിലൂടെ പുറത്തുവരാറുള്ളൂ. അതിന് ഉത്തമ ഉദാഹണം ആണ് ഊർശ്ലേം യാത്രാവിവരണം. ഈ യാത്രയിലൂടെ അദ്ദേഹം അവതരിപ്പിക്കുന്നത് മറ്റൊരു യാത്രയാണ്. നമ്മുടെ രാഷ്ട്രീയരംഗവും, സാഹിത്യരംഗവും, വിദ്യാഭ്യാസരംഗവും എല്ലാം നമ്മൾതന്നെ ഉണ്ടാക്കി വച്ചിരിക്കുന്ന ഒത്തുതീർപ്പുകളുടെയും നമ്മൾ തന്നെ കുറിച്ചുവച്ചിരിക്കുന്ന ആപൽഘട്ടങ്ങളുടെയും ഇടയിലൂടെ വീണും ചതഞ്ഞും മുഴുവൻ നശിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ 100 വർഷങ്ങൾക്ക് മുമ്പ് അധികമാരും അറിഞ്ഞിട്ടില്ലാത്ത വൈദികൻ, തീരെ അറിഞ്ഞിട്ടില്ലാത്ത ഒരു യാത്രാവിവരണം എഴുതിയപ്പോൾ ലോകസാഹിത്യത്തിലെ ഏറെ പ്രസിദ്ധമായ ഒരു മിസ്റ്റിക്ക് അനുഭൂതിയുടെ പരിമളം ചൊരിയുന്ന കൃതിയായി ഇത് മാറുകയുണ്ടായി. യുദ്ധഭയത്തിൻെറ തണലിൽ മനഃക്ലേശത്തിൽ കഴിയുന്ന ഒരു സഹോദര കുടുംബത്തിൻെറ ഇടയിലേയ്ക്ക് സൗഗന്ധികത്തിൻെറ പരിമളം കടന്നുവന്നപ്പോൾ അതുതേടി ഭീമസേനൻ പോവുകയുണ്ടായി. അതുപോലെ നമ്മുടെ എല്ലാ മുറിവുകളെ ഓർത്ത് തടവിയും നാം വിഷമിച്ചുകഴിയുന്ന സമയത്ത് ഇതാ കേരളത്തിലെങ്കിലും ഒരു സുഗന്ധം കടന്നുവരുന്നു- തിരുമേനിയുടെ രചനയിലൂടെ ഉള്ളൂരിൻെറ ജീവിതത്തിലെ ഒരു ദുഃഖം ഇതായിരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു. കാരണം ഏറ്റവും നിസ്സാരനായ ഒരു എഴുത്തുകാരനെപ്പറ്റിയും കൈരളിയ്ക്ക് വിസ്മരിക്കാൻ പറ്റാത്ത സംഭാവന നൽകിയ ആൾ എന്ന് വിശേഷിപ്പിക്കുന്ന വാത്സല്യപൂർണമായ ഹൃദയത്തോടുകൂടിയ ഉള്ളൂർ ഇത്ര മഹനീയമായ സാഹിത്യസംഭാവനകൾ ചെയ്ത വ്യക്തിയെപ്പറ്റി എഴുതാൻ കഴിയാത്ത സമയത്ത് ഇതാ ഇപ്പോൾ അദ്ദേഹത്തിൻെറ ആത്മാവ് തീർച്ചയായും ബാഷ്പബിന്ദുക്കൾ ഒലിപ്പിക്കും എന്നതിന് സംശയമില്ല.

**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**

ഇന്ന് ഈ അത്ഭുതഗ്രന്ഥം പ്രസിദ്ധീകരിക്കുന്ന ദിവസത്തിൽ ഒരു ശതാബ്ദിവർഷമായി ഇതേതുടർന്നുള്ള ആത്മീയപരിപാടികൾ കുടി ഉൽഘാടനം ചെയ്യണം. ഈ പുസ്തകത്തിൻെറ 100-ാം പേജിൽ തിരുമേനി പറയുന്നു "സത്യദൈവത്തെ സേവിക്കന്നതിന് ഇന്ന സ്ഥലമെന്നില്ല. എന്നാൽ ആത്മാവിൻെറയും, സത്യത്തിൻെറയും, പൂർണതപ്രാപിക്കുവാൻ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാകകൊണ്ട് നമ്മുടെ

വിശ്വാസികളിൽ കഴിവുള്ളവർ എല്ലാ വിശുദ്ധ സ്ഥലങ്ങളും സന്ദർശിക്കുന്നത് നന്നായിരിക്കുമെന്ന് അഭിപ്രായപ്പെടുകയും ഗുണദോഷിക്കുകയും ചെയ്യുന്നു". ആദ്ധ്യാത്മികമായ എല്ലാ കാര്യങ്ങളും സംശുദ്ധമാകുന്നത് പഞ്ചേന്ദ്രിയങ്ങളിൽ കൂടിയാണ് എന്ന കാര്യം നാം പലപ്പോഴും വിസ്മരിക്കുന്നു.

പൗരസ്ത്യസഭയുടെ ആരാധനയുടെ അടിസ്ഥാന തത്വം ഇതാണ്. ആരാധനയിലും എപ്പോഴും കാണുന്ന തത്വമിതാണ്. ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചപ്പോൾ പ്രകാശത്തിന് അസ്തിത്വം നൽകികൊണ്ടാണ് സൃഷ്ടിച്ചത്. കാഴ്ച എന്നു പറയുന്നത് ദൈവം നൽകുന്ന പ്രകാശത്തിലൂടെ സാധ്യമാകുന്ന ഒന്നാണ്. അതിൽ കൂടിയും ആദ്ധ്യാത്മികത പ്രാപിക്കേണ്ടതാണ്. കാഴ്ചയ്ക്കും, ശ്രവണത്തിനും എന്റെ വീക്ഷണത്തിൽ തുല്യ പ്രാധാന്യമാണുള്ളത്.

ഹൈന്ദവപാരമ്പര്യത്തിൽ ഒരു പ്രത്യേക വിശ്വാസമാണ് 'നാദബ്രഹ്മം' സൃഷ്ടി എന്നതുതന്നെ ബ്രഹ്മനാദത്തിന്റെ വിവിധ സ്ഫുരണങ്ങൾ മാത്രമാണ്. എല്ലാ ഈശ്വരനാദമാണ്. അത് നമുക്ക് ശ്രവിക്കാൻ കഴിഞ്ഞാൽ അതുമൂലം നമുക്ക് ജന്മസാഫല്യം ഉണ്ടാകും. തീർത്ഥയാത്ര എന്നത് ഈ പഞ്ചേന്ദ്രിയങ്ങൾക്കും പ്രധാനമായ ഒരു അനുഭൂതി നൽകാൻ സാധിക്കും. അതിന്റെ വർണ്ണനയാണ് ഈ പുസ്തകത്തിന്റെ അവസാനഭാഗത്ത് പറയുന്നത്.

**ഡോ: സാമുവൽ ചന്ദനപ്പള്ളി**

എന്റെ ഗവേഷണപ്രബന്ധത്തിൽ കത്തോലിക്കാ പ്രൊട്ടസ്റ്റന്റ് സഭയിൽപ്പെട്ട പല ആളുകളെപ്പറ്റിയും പരാമർശിക്കേണ്ടി വന്നിട്ടുണ്ട്. എന്നാൽ എന്റെ സഭയിൽപ്പെട്ട ഒറ്റ ആളെപ്പറ്റിയും എഴുതേണ്ടിവന്നിട്ടില്ല. ഇതിന്റെ കാരണം അന്വേഷിച്ചിട്ടുള്ള എന്റെ യാത്ര അവസാനിച്ചത് പരുമലതിരുമേനിയുടെ സന്നിധിയിൽ ആണ്. അദ്ദേഹത്തിന്റെ രചനകൾ സമാഹരിക്കുവാൻ മുതിർന്നു. 1979-ൽ പരുമലയിൽ പ്ലാറ്റിനം ജൂബിലി ആഘോഷിച്ച വേളയിൽ ഈ രചനകൾ സമാഹരിക്കേണ്ട ആവശ്യകതയെപ്പറ്റി ഞാൻ ചൂണ്ടികാണിച്ചു. എങ്കിൽ ഞാൻതന്നെ അത് തുടങ്ങുക എന്നായി തിരുമേനിമാർ. ഇത് ഒരു വെല്ലുവിളിയായി സ്വീകരിച്ചതിന്റെ ഫലമായി 'വചനസുധ' എന്ന ഗ്രന്ഥം പ്രസിദ്ധീകരിക്കുവാൻ ഇടയായി. തുടർന്ന് അദ്ദേഹത്തിന്റെ കല്പനകൾ തേടി യാത്രയായി. എന്റെ യാത്ര അവസാനിച്ചത് ചാത്തുരുത്തി തറവാട്ടിലാണ് അവിടെ ശേഖരിച്ചു വച്ച കൽപ്പനകൾ എനിക്ക് തന്നു. തിരുമേനിയുടെ ജീവിതകാലത്ത് 2000 - 3000 പേജ് എഴുതിയിട്ടുണ്ട്. പക്ഷെ എവിടെയാണ്? തിരുമേനിയുടെ കൽപ്പനകളുടെ കുറിപ്പുകൾ അടങ്ങുന്ന ഒരു ഡയറി തിരുമേനി എഴുതി സ്വകാര്യമായി സൂക്ഷിച്ചിരുന്നു. അത് ഞാൻ കണ്ടിട്ടുണ്ട്. പിന്നീട് അത് തേടി കടന്നു ചെന്നപ്പോൾ ആരോ അത് എടുത്ത് മാറ്റിയതായി അറിയുവാൻ കഴിഞ്ഞു. അതു കണ്ടുകിട്ടുന്നവർ ഭാഗ്യവാന്മാർ. പക്ഷെ കണ്ടുകിട്ടുവാൻ പോകുന്നില്ല. കൂട്ടത്തിൽ ഊർശ്ലേം യാത്ര കണ്ടുകിട്ടി. അത് അഞ്ച് അദ്ധ്യായങ്ങളായി പ്രസിദ്ധീകരിച്ചു.

തിരുമേനിയുടെ കൽപ്പനകൾ വായിച്ചു ചെന്നപ്പോൾ അതിൽ ഒരു ദാർശനികഭാവം ഉണ്ട് എന്ന് എനിക്ക് തോന്നി. ഒരു തത്വചിന്തകന്റെ ഭാവം. തിരുമേനിയുടെ സമകാലീനർ ആയിരുന്ന സ്വാമി വിവേകാനന്ദൻ തുടങ്ങിയവരുടെ എഴുത്തുകളിൽ കാണുന്ന അതേ ഭാവംതന്നെ എനിക്ക് തിരുമേനിയുടെ കൽപ്പനകളിൽ കാണുവാൻ സാധിച്ചു. തിരുമേനിയുടെ 'ഊർശ്ലേം യാത്ര' എന്ന ഗ്രന്ഥം രണ്ടു വർഷം ഗാന്ധി യൂണിവേഴ്സിറ്റി മലയാളം എം. എ. പാഠപുസ്തകം ആയിട്ട് ഉപയോഗിച്ചിട്ടുണ്ട്. അത് പലർക്കും അറിഞ്ഞുകൂടാ. എന്നാൽ ഈ പുസ്തകം വിദ്യാർത്ഥികൾ പഠിച്ച് പരീക്ഷ എഴുതിയിട്ടുണ്ട്. അത് ഞാൻ നോക്കിയിട്ടുണ്ട്. സഭയിൽപ്പെട്ട ഒരു പ്രധാനവ്യക്തി, ഒരു ആത്മീയ ആചാര്യൻ വലിയ സാഹിത്യകാരൻ ആയി വിളങ്ങുന്നത് കാണുവാൻ സാധിച്ചത് എന്റെ ജീവിതത്തിലെ അവിസ്മരണീയമായ നിമിഷങ്ങളിൽ ഒന്നാണ്.

തിരുമേനിയുടെ കൽപ്പനകളെ കണ്ടെത്തി അതിലെ വേദശാസ്ത്രം വരുംതലമുറയ്ക്ക് പരിചയപ്പെടുത്തേണ്ട വലിയ കടപ്പാട് വൈദിക സമൂഹത്തിനുണ്ട്. ദേശീയ പാരമ്പര്യങ്ങളിൽ ദേശീയ പിതാക്കന്മാരെ ആദരിക്കുന്ന ഒരു തലമുറ ഉണ്ടാകണം.

> തിരുമേനിയുടെ കൃതികളിൽ ഒരു തത്വചിന്തകന്റെ ഭാവം കാണുവാൻ സാധിച്ചു. തിരുമേനിയുടെ സമകാലികൻ ആയിരുന്നു .സ്വാമി വിവേകാനന്ദൻ തുടങ്ങിയവരുടെ എഴുത്തുകളിൽ കാണുന്ന അതേ ഭാവങ്ങൾ എനിക്ക് തിരുമേനിയുടെ കൽപ്പനകളിൽ കാണുവാൻ സാധിച്ചു.

ഇന്ന് ഡോക്ടറേറ്റ് എടുക്കുവാൻ നാം പാശ്ചാത്യ രാജ്യങ്ങളിലേക്ക് പോകുന്നു. അതിനു മാത്രമേ വിലയുള്ളു എന്ന ഒരു തെറ്റു ധാരണ നമുക്ക് ഉണ്ട്. എന്നാൽ ഇന്ത്യയിൽ ജനിക്കുകയും ജീവിക്കുകയും മരിക്കകയും ചെയ്ത പിതാക്കന്മാരെപറ്റിയും അവരുടെ 'ഓർത്തഡോക്സ് വേദശാസ്ത്ര' ത്തെക്കുറിച്ചും വരും തലമുറയ്ക്ക് കൈമാറേണ്ട ഒരു വലിയ ഉത്തരവാദിത്വം നാം അവഗണിക്കരുത്.





**മണിപ്പാലിലെ എക്യുമെനിക്കൽ ദേവാലയം**

ഈ വിഷയത്തെക്കുറിച്ച് ഫാ. എ. കെ ചെറിയാൻ എഴുതിയിരുന്ന കത്തിൽ നിന്ന് താഴെപ്പറയുന്ന ഒരു വാചകം ഓഗസ്റ്റു ലക്കത്തിൽ വിട്ടുപോയി

"കഴിവുണ്ടായിരുന്ന സന്ദർഭങ്ങളിലെല്ലാം ഈ ദേവാലയത്തിൽവന്ന് ആരാധന നടത്തുവാൻ, ആരുടെയും പ്രേരണകൂടാതെ ബഹു: കെ. ജെ. കുര്യാക്കോസച്ചൻ (മുളന്തുരുത്തി) സന്മനസു കാണിച്ചു എന്നത് എടുത്തു പറയേണ്ട ഒരു വസ്തുതയാണ്".

തെറ്റുപറ്റിയതിൽ ഖേദിക്കുന്നു. പ.



**സൂസൻ അലക്സാണ്ടർ**

ബോംബെ ഭദ്രാസന സൺഡേ സ്കൂൾ മത്സരങ്ങളിൽ ഗ്രൂപ്പ് ഒന്നിൽ സംഗീതത്തിനും (ഇംഗ്ലീഷ്, മലയാളം) കഥാകഥനത്തിനും ഒന്നാംസ്ഥാനവും വാക്യം ചൊല്ലിയതിന് രണ്ടാം സ്ഥാനവും നേടി.



## For Favours Received







T. G. Varghese & Family, Kuwait

5th Death Anniversary
(15-10-1996)



K A Kuriakose,
Kanankara House
Vennikkulam (Rtd. Exe. Engr)
Lignibe Corporation, Neyveli

23rd Death Anniversary
(24-11-1996)



Mr. K. C. Abraham
Kanankara House,
Vennikkulam

*Inserted by*

Mrs. Lissy Kuriakose M. A., B. Ed., Gmon & Sujamol.

# MESSAGE AND MAJOR RECOMMENDATIONS OF NCCI ASSEMBLY

## March 2-6, Nagpur

We the delegates of XXIII Quadrennial Assembly of the NCCI meeting in Dr. Vasantrao Deshpande Hall, Nagpur send our warm greetings to all the member churches and other constituencies of NCCI as well as to all people of India. As the national ecumenical forum, we stand accountable to the ecumenical movement in the country. Once again we remind ourselves of our commitment to provide unity and fellowship among the member churches, to continue dialogue with people of other faiths, to search for new paradigms of mission and evangelism, to creatively and judiciously involve in the transformation of our nation, to promote and practice the principle of gender justice and liberate women from all oppressions, and to build up youth leadership to carry on the mission of the Church.

The Assembly with due seriousness assessed the crucial situation which is emerging in our country. The new economic policy which has brought in a market-friendly society along with its values has become a dangerous threat to the poor and the marginalised. Corruption has almost become a life style of our country. Our nation which was well known for the principles of peaceful co-existence and mutual trust has become a den of corruption and misuse of religion for selfish purposes. The Assembly noted with regret that the Tenth Lok Sabha failed to restore equal rights to Dalit Christians. In this context the Church in India is called upon to facilitate awareness building among the people of the nation to use their fundamental rights and valuable franchise to build up a new polity based on equality, fraternity, justice and peace.

Against this socio-religious background the Assembly deliberated on the theme "IN CHRIST TODAY". 'In Christ' refers to the missional foundation. It means living a life-style of Jesus, being part of the body of Christ in its brokenness, having preferential option for the poor, having an attitude of expending life for others, being critical to hypocrisy and above all having a mind full of love. 'Today' refers to all the realities our contemporary life present before us and the missional direction we need to take. It is obvious that the theme falls in the very sensitive area of the interface between Christ and Christian, and Church and Society. The Assembly through the Bible Studies searched the Word of God to draw biblically founded insights for Christian action.

*The Assembly during its deliberations received the Reports and Recommendations from the Pre-Assembly Meetings of Youth, Women and Dalits.*

1. The youth seriously felt that the church need to provide more participation for young people in the decision making bodies and allocate substantial funds and resources for the development of youth leadership.

2. The women pressed the Assembly to recognize the fact that there is discrimination of women both in the Church and in the community. They also demanded equal representation and participation in decision making. They committed themselves to the cause of uplifting the women of the country through education, health care, information sharing and leadership development.

3. The recommendations from the Pre-Assembly Dalit Meeting highlighted the idea that Indian church has majority of Dalits in its membership. There was a strong plea for initiating Church's programme for Dalits and to continue supporting the struggle of obtaining equal rights for Dalit Christians.

The Assembly divided itself into ten Com-

missions each dealing with a major priority of the Council. These Commissions discussed the priority items extensively and articulated guidelines for the new quandrennium.

*Consolidating all the deliberations of the Assembly we make the following appeal to the Government of India and States:*

- Redress the grievance of Dalit Christians urgently.
- Initiate new programmes to put an end to the discrimination and violence against women. All rights of women including that of the unborn female child need to be protected.
- Take all measures to prevent corruption at all levels.
- Discourage all the activities which cause communal hatred as well as danger to national peace.
- Preserve and protect the cultural and economic rights of the Adivasis, Tribals and other native people of India.
- Prevent pollution and substance abuse.
- Build up youth leadership through providing young people with better education, employment and opportunities to political leadership.

WE, affirm our solidarity with the Government which respect human rights, stands, for secularism and unity of the country.

We make the following appeal to the member churches and constituencies;

- The member churches make intentional effort to accept each other aiming at the unity of all people rather than organic unity. What is urgently needed is unity especially in the congregational level.
- The churches make stewardship with accountability as its strict policy. Self reliance and self sufficiency need to be attained as soon as possible. Dependence on foreign support need to be minimised. Sharing has to become the ecumenical model.
- Each member church establish a development desk and get related to National Development Advisory Council of NCCI. The priority will be training and equipping for development using local congregation as the starting point.
- The churches in India recognise and respect other denominations and para-church organisations which appropriate their life of faith differently. The churches are also encouraged to enter into closer relationship and dialogue with people of other faiths.
- The churches stand strongly for the protection of human rights involving itself in the critique of society.
- The Church become a force of social awakening motivating the people of our nation to build a community based on equality and justice.
- Dalit issues, child labour, women's concerns and Uniform Civil Code be thoroughly discussed and understood so that appropriate actions can be taken.
- The NCC / RCC local congregation channel be widened so that there may be a two-way flow of information and resources.
- The churches with the help of NCCI design strategies of conflict management among the churches and organisations.
- Establish a new relationship between the Action Groups and the churches and related organisations. This can be done at the local and congregational levels. Ideally each local congregation needs to become an action group.
- Educate the congregations effectively about the economic and political policies of the Government.
- Work towards the possibility of building up a Federation of Indian Churches which would include Catholic Bishop's Conference of India also.

Standing on the threshold of the new millennium we call upon the member Churches and other constituencies of NCCI as well as the people of India to unite together to make the world's largest democratic country free from bondages of discrimination, violence and poverty and to establish a community where all the citizens will enjoy life, and life in its fulness.



നിരണം സെൻറ് മേരീസ് വലിയ പള്ളിയിൽ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവവിദ്യാർത്ഥി പ്രസ്ഥാനം ഹൈസ്കൂൾ വിഭാഗം ക്യാമ്പിൽ പ. കാതോലിക്ക ബാവാ പ്രസംഗിക്കുന്നു. ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, കുറിയാക്കോസ് മാർ ക്ലിമ്മീസ് എന്നീ മെത്രാപ്പോലീത്തന്മാരും, ഫാ. ജോർജ്ജ് മട്ടക്കൽ, ഫാ. ജോൺ തോമസ്, ഫാ. മത്തായി ഉമ്മൻ തുടങ്ങിയവർ.





*Typeset by Shema Modern Graphics, Arpookara, Kottayam 686 008*



# വാർത്തകൾ വാർത്തകൾ വാർത്തകൾ



## ഹെഡ്മാസ്റ്റേഴ്സ് കോൺഫറൻസ്

കോട്ടയം ഭദ്രാസന സ. സ്കൂൾ ഹെഡ്മാസ്റ്റർമാരുടെ വാർഷിക സമ്മേളനം, 18.8.96 ഞായറാഴ്ച കാരാട്ടുകുന്നേൽ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വി. കുർബ്ബാനയെത്തുടർന്ന് ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു. ഭദ്രാസന ഡയറക്ടർ ശ്രീ. സി.ഇ. കുരുവിള അദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ വൈദികസെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ് ക്രിസ്തീയ അധികാരത്തെക്കുറിച്ച് ക്ലാസ്സെടുത്തു.

ഭദ്രാസനാടിസ്ഥാനത്തിൽ വിജയിച്ചു റാങ്കു നേടിയ കുട്ടികൾക്കുള്ള സമ്മാനങ്ങളും സർട്ടിഫിക്കറ്റുകളും അഭിവന്ദ്യ തിരുമേനിയുടെ വക പ്രത്യേക കാഷ് അവാർഡുകളും വിതരണം ചെയ്തു.

പാഠ്യവിഷയങ്ങളിൽ കൂടുതൽ പോയിൻറുനേടിയ ടീമിന് ശ്രീ. പി.സി.ചാക്കോ എവർറോളിംഗ് ട്രോഫി പുതുപ്പള്ളി ടീമിനുവേണ്ടി ഇൻസ്പെക്ടർ ശ്രീ. തോമസ് സി.കുരുവിളയും. പാഠ്യേതര വിഷയങ്ങളിൽ കൂടുതൽ പോയിൻറു നേടിയ ടീമിന് ശ്രീ. സി. ഇ കുരുവിള ഏർപ്പെടുത്തിയ എവർറോളിംഗ് ട്രോഫി വാകത്താനം ടീമിനുവേണ്ടി ഇൻസ്പെക്ടർ ശ്രീ. എം. കെ. പത്രോസും തിരുമേനിയിൽനിന്നും സ്വീകരിച്ചു.

ഉച്ചയ്ക്കുശേഷം നടന്ന സമ്മേളനത്തിൽ ശ്രീ.റ്റി.റ്റി. ചാക്കോ പ്രസംഗിച്ചു. "മോഡൽ സൺഡേസ്കൂൾ" "മാതൃകാ ഹെഡ്മാസ്റ്റർ" എന്നീ വിഷയങ്ങളെക്കുറിച്ചുള്ള ചർച്ചയ്ക്കു യഥാക്രമം ശ്രീ. സി. ഇ കുരുവിള, ശ്രീ. സി. യു. മാത്യൂസ് എന്നിവർ നേതൃത്വം നൽകി. സദസിന് വികാരി റവ. ഫാ. തോമസ് വർഗീസ് സ്വാഗതവും ആശംസിച്ചു. അഡ്വ. ജോൺ ചെറിയാൻ നന്ദിയും രേഖപ്പെടുത്തി.

## സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ് സമാപിച്ചു

കോട്ടയം ഭദ്രാസനത്തിലെ സൺഡേസ്കൂളുകൾ അദ്ധ്യാപക പരിശീലന ക്ലാസ് വാഴൂർ സെൻറ്. പോൾസ് ഹൈസ്കൂളിൽ ആഗസ്റ്റ് 28, 29, 30 തീയതികളിൽ നടന്നു. വിവിധ വിഷയങ്ങളെ ആസ്പദമാക്കി റവ. ഡോ. ബേബി വർഗീസ്, റവ. ഡോ. ജയിക്കബ് കുര്യൻ, റവ. ഡോ. കെ. ജെ. ഗബ്രിയേൽ, ഫാ. വറുഗീസ് വറുഗീസ്, ഫാ. ഏബ്രഹാം വാഴയ്ക്കൽ, കെ. സി. തോമസ്, സി. എ. ഏബ്രഹാം, പി. സി. ചാക്കോ, വി. റ്റി. ചാക്കോ മാസ്റ്റർ എന്നിവർ ക്ലാസ്സെടുത്തു. ഭദ്രാസന ഡയറക്ടർ സി. ഇ. കുരുവിള നേതൃത്വം നൽകിയ ക്യാമ്പിൻെറ സമാപന സമ്മേളനത്തിൽ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ഫാ. കുര്യൻ ഉതുപ്പ് ആശംസകളർപ്പിച്ചു. കൂടുതൽ അദ്ധ്യാപകരെ പങ്കെടുപ്പിച്ച ടീമിനു [പി. ടി. വർഗീസ് മെമ്മോറിയൽ ട്രോഫി വാഴൂർ ടീമിനു]വേണ്ടി ഇൻസ്പെക്ടർ വി. റ്റി. കുര്യാക്കോസ് ഏറ്റുവാങ്ങി. കൂടുതൽ മാർക്കുവാങ്ങിയ കുട്ടിക്കുള്ള S.S.L.C അവാർഡ് പള്ളം സെൻറ് പോൾസ് സണ്ടേസ്കൂൾ വിദ്യാർത്ഥിനി സൂസൻ പ്രീതി സാമുവൽ (547) സ്വീകരിച്ചു.

## സണ്ടേസ്കൂൾ മേഖലാ സമ്മേളനം

കുന്നംകുളം, മലബാർ, സുൽത്താൻ ബത്തേരി ഭദ്രാസനങ്ങളിലെ സണ്ടേസ്കൂൾ പ്രവർത്തകരുടെ ഏകദിന സമ്മേളനം കുന്നംകുളം മെയിൻ റോഡ് മാർ ഗ്രീഗോറിയോസ് സണ്ടേസ്കൂളിൽ നടത്തി. നി. വ. ദി. ശ്രീ. പൗലൂസ് മാർ മിലിത്തിയോസ്, നി. വ. ദി. ശ്രീ. യാക്കൂബ് മാർ ഐറേനിയോസ്, റവ. ഫാ. സൈമൻ കുത്തൂർ, റവ. ഫാ. സ്റ്റീഫൻ ജോർജ്, പ്രൊഫസർ പി. സി ഏലിയാസ്, ശ്രീ. ടി. ടി. ചാക്കോ എന്നിവർ നേതൃത്വം നൽകി. ശ്രീ. സി. വി. ഉല്ലാസ് സ്വാഗതവും റവ. ഫാ. കെ. വി. തോമസ് നന്ദിയും പറഞ്ഞു.

## ജന്മദിനം

കുന്നംകുളം ഭദ്രാസനാധിപൻ നി. വ. ദി. ശ്രീ. പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ 50-ാം ജന്മദിനം സമുചിതമായി കൊണ്ടാടി. വി. കുർബ്ബാനയ്ക്കുശേഷം അരമനയിൽ മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ ബഥനി മഠം സുപ്പീരിയർ, ശ്രീ. എം. എസ്. മാത്യു, പി. സി. മറിയമ്മ ടീച്ചർ എന്നിവർ ആശംസകളർപ്പിച്ചു. സണ്ടേസ്കൂൾ ഭദ്രാസന ഡയറക്ടർ ശ്രീ. സി. വി. ഉല്ലാസ് സ്വാഗതവും ശ്രീ. കെ. സി. ലോഫ്സൻ കൃതജ്ഞതയും രേഖപ്പെടുത്തി.

## മാങ്ങാനം ക്രൈസ്തവാശ്രമം - എക്യുമെനിസത്തിൻെറ ഒരു പ്രായോഗികരൂപം

മാങ്ങാനം ആശ്രമാംഗങ്ങളുടെ 'സഭാ സമ്മേളനത്തിൻെറയും എക്യുമെനിക്കൽ അഡ്വൈസറി ബോർഡിൻെറയും' യോഗങ്ങൾ വിസിറ്റർ പ്രസിഡൻറ് ഡോ. ജോസഫ് മാർ ഐറേനിയോസിൻെറ അധ്യക്ഷതയിൽ ചേർന്നു. വിസിറ്ററെ കൂടാതെ ബിഷപ്പുമാരായ റ്റി. ബി. ബഞ്ചമിൻ, ഡോ. തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരും സന്നിഹിതരായിരുന്നു. ആശ്രമത്തിൻെറ 62-ാം വാർഷികത്തിൽ നടന്ന ഈ സമ്മേളനം ശ്രേഷ്ഠകാതോലിക്കാ ബസേലിയോസ് പൗലോസ് രണ്ടാമൻ ബാവായുടെ അനുമതിയോടുകൂടി തോമസ് മാർ അത്താനഷ്യസ് മെത്രാപ്പോലീത്ത, സിറിയൻ ഓർത്തഡോക്സ് ക്രമപ്രകാരം അനുഷ്ഠിച്ച വിശുദ്ധ സംസർഗശുശ്രൂഷയോടെ ആരംഭിച്ചു. വിവിധ സഭകളിൽപ്പെട്ട ആശ്രമാംഗങ്ങൾ കുർബ്ബാന സ്വീകരിച്ചു. ക്രൈസ്തവസഭാ ഐക്യത്തിനുവേണ്ടി ക്രൈസ്തവാശ്രമ കമ്യൂണിറ്റിയുടെ പ്രാരംഭകാലം മുതലേയുള്ള ചിന്താകുലത്തിൻെറയും പ്രതിദിനപ്രാർത്ഥനയുടെയും ഒരു മുദ്രണം ആയിരുന്നു അത്. ആശ്രമ അംഗത്വത്തിലും അഡ്വൈസറി കമ്മിറ്റികളിലുമായി ഇപ്പോൾ ഓർത്തഡോക്സ്, റോമൻ കത്തോലിക്ക, മാർത്തോമ്മാ, സി. എസ്. ഐ., പെന്തിക്കോസ് മുതലായ വിഭാഗങ്ങളിൽനിന്നു ഹൈന്ദവ മുസ്ലീം വിഭാഗങ്ങളിൽനിന്നുമുള്ള സുഹൃത്തുക്കൾ ഉൾപ്പെടുന്നു.

ആശ്രമത്തിൻെറ പ്രവർത്തനങ്ങളിൽ കേരള ബാലഗ്രാം റിട്രീറ്റ് സെൻറർ ഗുരുകുൽ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്, സർവ്വോദയശക്തികേന്ദ്രം, ഫെലോഷിപ്പ് മെക്കൻസിലേഷൻ, ഇന്ത്യ എന്നിവ ഉൾപ്പെടുന്നു.

## സൗജന്യമെഡിക്കൽ ക്യാമ്പ്

കോട്ടയം പുത്തനങ്ങാടി കുരിശുപള്ളിയുടെ ആഭിമുഖ്യത്തിൽ കോട്ടയം ഗാന്ധിനഗർ ലയൺസ് ക്ലബ്ബിൻെറ സഹകരണത്തോടുകൂടി ഒരു സൗജന്യ വൈദ്യ പരിശോധന ക്യാമ്പ് കുരിശുപള്ളി ജനറൽ ഐ ക്ലിനിക്കിൻെറ പുതിയ കെട്ടിടത്തിൽവെച്ച് 1996 സെപ്റ്റംബർ 28-ാം തീയതി രാവിലെ 9.30 മുതൽ നടത്തി. ക്യാമ്പിൽ കോട്ടയം മെഡിക്കൽ കോളേജിലെ ഡോക്ടർമാരും മെഡിക്കൽ കോളേജ് മൊബൈൽ ഐ യൂണിറ്റും ചേർന്ന് രോഗികളെ പരിശോധിച്ച് ചികിത്സാവിധികൾ നിശ്ചയിക്കുകയും മരുന്നുകളും കണ്ണടകളും സൗജന്യമായി നൽകുകയും ചെയ്തു.



കങ്ങഴ, ഇരവികുളങ്ങര ചാക്കോ ഏബ്രഹാം മെമ്മോറിയൽ എൻഡോവ്മെൻറ് ഫണ്ടിലേക്ക് പുത്രൻ ജയിക്കബ് ഏബ്രഹാം വാഴൂർ ഡി. സ. സ്കൂളിനു വേണ്ടി നല്കിയ 25,000 രൂപയുടെ ചെക്ക് ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നല്കുന്നു.

ഇടത്തുനിന്ന് - സ. സ്കൂൾ ഇൻസ്പെടർ വി. റ്റി. കുര്യാക്കോസ്, ഡയറക്ടർ സി. ഇ. കുരുവിള, വികാരി ഫാ. വറുഗീസ് വട്ടമല, അദ്ധ്യാപക പ്രതിനിധി എം. കെ. കുരാക്കോസ്

# വാർത്തകൾ വാർത്തകൾ വാർത്തകൾ

## സഹതാപം അർഹിക്കുന്ന തടവുകാർ

### ഫാ. എം. സി ചെറിയാൻ ന്യൂയോർക്ക്

കർത്താവിൻെറ പരസ്യശുശ്രൂഷയുടെ ആരംഭ ത്തിലെ പ്രഖ്യാപനത്തിലൊന്നാണ് ബദ്ധന്മാർക്ക് വിടുതൽ. (ലൂക്കോ 4: 18) കടക്കാർക്ക് ഇളവു പ്രഖ്യാ പിക്കുന്നതും കർത്താവിന് ഇഷ്ടമുള്ള വേലയാണ് (ലൂക്കോ 16: 1-10)

സെൻട്രൽ ജയിലിൽ മര്യാദയായി ജീവിച്ചിരുന്ന ജീവപര്യന്തരം തടവുകാരെ മാറ്റി പാർപ്പിക്കുന്ന തുറന്ന സ്ഥലമാണ് തുറന്ന ജയിൽ. മര്യാദക്കാരായിരുന്നിട്ടും പത്തു വർഷം കഴിഞ്ഞാലും അവർക്കു മോചനമില്ല എന്ന അവസ്ഥ പരിതാപകരമാണ്. കൊല ചെയ്യുന്ന വരിൽ ഏതാനും ശതമാനം വൈരാഗ്യത്തോടെ ചെയ്തേക്കാം. എന്നാൽ നല്ല ശതമാനം അപ്പോഴത്തെ മാനസികാവസ്ഥപ്രകാരം കുറ്റം ചെയ്യുന്നവരാണ്. ജോലിയിൽനിന്നും അവധിക്കു വരുമ്പോൾ അപ്രതീക്ഷി തമായി അപകടത്തിൽ പെടുന്നവരും, ഒരു വീട്ടിൽ ആരെങ്കിലും തെറ്റുചെയ്താൽ വീട്ടുകാരെല്ലാംകൂടെ ദുഃഖം അനുഭവിക്കുന്നതും പ്രതിയെ ശിക്ഷിക്കുവാനായി കൂട്ടുപ്രതികളായി നിരപരാധികളെ കെട്ടിച്ചമച്ച് അവർ ക്കും ശിക്ഷ അനുഭിക്കേണ്ട അവസ്ഥ ഉണ്ടാകാറുണ്ട്.

ഇവരിലധികവും തെറ്റുചെയ്തതിനപ്പറ്റി ദുഃഖിത രാണ്. തെറ്റുകൂടാതെ ഇനിയും ജീവിക്കണമെന്നാഗ്ര ഹിക്കുന്നവരും കുടുംബം തകരുന്നതിനുമുമ്പ് കുടും ബത്തിലെത്തി തുടർന്നും അതിനെ പുലർത്തണമെന്നു ള്ളവരുമാണധികം.

ജയൽപ്പുള്ളികളെ സ്നേഹത്തോടെ കാണു വാനും അവർക്കാവശ്യമുള്ള സഹായസഹകരണങ്ങൾ ചെയ്യുവാനും സാധിച്ചാൽ അതൊരു നീതിപ്രവൃത്തിയാ യിരിക്കും. ജയിലിൽ അകപ്പെടുന്നവരുടെ കുടുംബത്തെ സഹായിക്കുവാൻ ആരും തയ്യാറാകുകയില്ല. ഗൾഫിൽ ജോലിയിലിരിക്കുമ്പോൾ പിതാവിൻെറ മദ്യപാന ത്തിനടിപ്പെട്ട്, അതിൻെറ ഭവിഷ്യത്തിനാൽ ജയിലിൽ അടയ്ക്കപ്പെട്ട യുവാവ്, തൻെറ ശിക്ഷ കുടുംബത്തിൻെറ രക്ഷയ്ക്കായി എന്നു പറഞ്ഞുവെങ്കിൽ കുടുംബ ത്തിൻെറ ധനസ്ഥിതി ഓർക്കുമ്പോൾ അദ്ദേഹം ഇന്നു ദുഃഖിതനാണ്.

സഭയുടെ വിഷൻ ഈ മേഖലകളിലേക്കും വ്യാപിപ്പിക്കണം. തടവിലുള്ളവരെ കാണുവാനും അവ രുടെ കുടുംബത്തിനാവശ്യമുള്ള സാമ്പത്തികസഹായ ങ്ങൾ ചെയ്യുവാനും നമ്മുടെ ആത്മീയസംഘടനകൾ മുന്നോട്ട് വരണം.

## സിൽവർ ജൂബിലി

അമേരിക്കയിലെ NEW YORK ST. THOMAS ഇടവകയുടെ രജതജൂബിലി വിവിധ പരിപാടികളോടെ ആഗസ്റ്റ് 25 ന് സമാപിച്ചിരിക്കുന്നു.

സീനിയർ മെത്രാപ്പോലീത്താ Dr. Thomas Mar Makarios ൻെറയും ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്ക്കോപ്പാ, തോമസ് മുത്തുകുഴി കോർ എപ്പി സ്ക്കോപ്പാ മുതലായ 15 വൈദികരുടെയും സാന്നിദ്ധ്യ ത്തിൽ 24-ാം തീയതി ബർന്നബാസ് തിരുമേനി അർപ്പിച്ച വി. കുർബ്ബാനയിൽ അമേരിക്കയുടെ വിവിധ ഭാഗ ങ്ങളിൽനിന്നും വന്നെത്തിയ ആയിരത്തിൽപരം ആൾക്കാർ പങ്കെടുത്തു. 25-ാം തീയതി ഞായറാഴ്ച സീനിയർ മെത്രാപ്പോലിത്താ മക്കാറിയോസ് തിരുമേനി കുർബ്ബാന അർപ്പിച്ചു. അന്ന് വൈകിട്ട് HOLIDAY INN HOTEL ൽ വച്ച് വികാരി ഫാ. ചെറിയാൻ നീലാങ്ക ലിൻെറ നേതൃത്വത്തിൽ നടന്ന അത്താഴവിരുന്ന് സമ്മേളനത്തിൽ ഒട്ടധികം വിശിഷ്ടാതിഥികൾ സംബന്ധിച്ചിരുന്നു.

അമേരിക്കയുടെ വിദേശകാര്യ കമ്മറ്റിയുടെ അദ്ധ്യക്ഷസ്ഥാനം വഹിക്കുന്ന U. S. CONGRESSMAN ബൻജമിൻ ഗിൽമൻ ആശംകൾ അർപ്പിച്ചു. അദ്ദേഹം, അമേരിക്കയിൽ കുടിയേറിപ്പാർക്കുന്ന ഇൻഡ്യൻ വംശജർ രാജ്യത്തിന് നൽകുന്ന സേവന ത്തെും സാമൂഹ്യവും സാംസ്കാരികവും സാങ്കേതിക വുമായ അവരുടെ സംഭാവനകളെയും ശ്ലാഘനീയമായി പ്രശംസിക്കുകയും ചെയ്തു. തുടർന്ന് NEW YORK ലെ INDIAN CONSUL GENERAL MR. HARSH BHASIN കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ തലമുറ കളായി ഭാരതത്തിൻെറ വിദ്യാഭ്യാസരംഗത്തും ആതുര ശുശ്രൂഷാരംഗത്തും ചെയ്തുകൊണ്ടിരിക്കുന്ന സേവന ങ്ങളെയും നേട്ടങ്ങളെയും ചൂണ്ടിക്കാണിക്കുകയും പ്രകീർത്തിക്കുകയും ചെയ്തു. പ്രധാന പ്രാസംഗിക നായിരുന്ന സീനിയർ മെത്രാപ്പോലിത്താ മാർ മക്കാറി യോസ്, തൻെറ സ്വതസിദ്ധമായ നർമ്മ രസത്തിൽ, ഈ ദേവാലയം ഇതിൻെറ 50-ാം വാർഷികം 2021-ൽ ആഘോഷിക്കുമ്പോൾ അന്ന് താൻ ഇവിടെ ഉണ്ടാ യിരിക്കുമെന്ന് പ്രസ്താവിച്ചപ്പോൾ സദസ്സ് എഴുന്നേറ്റു നിന്ന് ഹർഷാരവം മുഴക്കി. പാത്രീയർക്കീസിൻെറ പ്രതിനിധിയായ മാർ നിക്കോളാസ് തൻെറ പ്രസംഗ ത്തിൽ അനതിവിദൂരമായ ഭാവിയിൽ സഭ ഒന്നാകു മെന്നുള്ള ആഗ്രഹം തുറന്ന് കാട്ടി.

സൽക്കാരത്തെ തുടർന്ന് ശ്രീ ബാവച്ചൻെറ നേതൃത്വത്തിലുള്ള ഗാനമേളയും അതേതുടർന്ന് പാശ്ചാത്യസംഗീതവും നൃത്തപരിപാടികളോടുംകൂടെ സമ്മേളനം പര്യവസാനിച്ചു. ആഘോഷങ്ങളുടെ വിജയകരമായ നടത്തിപ്പിന് ചുക്കാൻ പിടിച്ചത് ജോസഫ് മുല്ലശ്ശേരിയും ബേബി വർഗീസും ആണ്.

# പരുമലപെരുനാൾ



പരിശുദ്ധപരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 94-ാം ഓർമ്മപ്പെരുനാൾ നവംബർ 1, 2 തീയതികളിൽ ആഘോഷപൂർവ്വം കൊണ്ടാടുന്നതാണ്. പെരുനാളിനോടനുബന്ധിച്ച് ഒക്ടോബർ 27 മുതൽ എല്ലാ ദിവസവും രാവിലെ വി. മൂന്നിന്മേൽ കുർബ്ബാനയും ധ്യാനപ്രസംഗങ്ങളും ഉണ്ടായിരിക്കും. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും മറ്റു തിരുമേനിമാരും പെരുനാളിന് എത്തിച്ചേരുന്നതാണ്. ഒന്നാം തീയതി വൈകിട്ട് സന്ധ്യാനമസ്കാരത്തെതുടർന്ന് പ്രദക്ഷിണവും കബറിങ്കൽ ധൂപപ്രാർത്ഥനയും രാത്രി അഖണ്ഡപ്രാർത്ഥനയും നടത്തപ്പെടും. 2-ാം തീയതി 6.30 ന് ആദ്യകുർബ്ബാനയും 9ന് പ.ബാവാതിരുമനസ്സിലെ പ്രധാനകാർമ്മികത്വത്തിൽ വി.മൂന്നിന്മേൽ കുർബ്ബാനയും പ്രസംഗവും ധൂപപ്രാർത്ഥനയും ഉച്ചകഴിഞ്ഞ് റാസയും നടത്തപ്പെടും.

## മലങ്കരസഭ ഓഫീസ്

മലങ്കരസഭാമാസികയുടെ ഓഫീസ് പരുമലപെരുനാളിനോടനുബന്ധിച്ച് നവംബർ 1, 2, 3 തീയതികളിൽ പള്ളിയുടെ മുമ്പിൽ പ്രവർത്തിക്കുന്നതായിരിക്കും.മാസികയുടെ വരിസംഖ്യ അടയ്ക്കാനുള്ളവർ അവിടെ ഉള്ള ഓഫീസിൽ പണം അടച്ച് രസീതു വാങ്ങാവുന്നതാണ്. വർഷം തോറും പണം അയക്കാൻ സൗകര്യപ്പെടാത്തവർക്ക് കുടിശിഖ അടച്ചു മാസിക തുടർന്നും ലഭിക്കത്തക്കവണ്ണം സൗകര്യപ്പെടുത്താവുന്നതാണ്. മാസികയിൽ വൈവാഹികപരസ്യങ്ങളും ചരമഫോട്ടോകളും ഉപകാരസ്മരണാ ബ്ളോക്കുകളും പ്രസിദ്ധപ്പെടുത്തുന്നതിനുള്ള പണം സ്വീകരിക്കുന്നതിന് ഈ ഓഫീസിൽ സൗകര്യം ഉണ്ടായിരിക്കും.

### വരിസംഖ്യ

| | | |
|---|---|---|
| ഇൻഡ്യയിൽ (ഒരുവർഷം) | - | 30 രൂപ |
| 5 വർഷം | - | 150 രൂപ |
| 10 വർഷം | - | 300 രൂപ |
| 25 വർഷം | - | 500 രൂപ |

### പരസ്യനിരക്ക്

| | | |
|---|---|---|
| ഉപകാരസ്മണ ബ്ളോക്ക് | - | 60 രൂപ |
| വൈവാഹിക പരസ്യം | - | 250 രൂപ |
| കാൽ പേജ് | - | 350 രൂപ |
| അരപേജ് | - | 600 രൂപ |
| ഫുൾപേജ് | - | 1000 രൂപ |
| കവർ രണ്ടാം പേജ് | - | 1200 രൂപ |
| കവർ മൂന്ന് | - | 1300 രൂപ |
| കവർ നാല് | - | 1500 രൂപ |

പണം അടയ്ക്കുമ്പോൾ മാസികയുടെ റാപ്പറിൽ കാണുന്ന രജിസ്റ്റർ നമ്പർ കൂടെ കാണിക്കുന്നത് സൗകര്യമായിരിക്കും.

ഫാ. ടി. ജി. സഖറിയ, മാനേജർ

## സുവർണ്ണ ജൂബിലി വർഷത്തിൽ

മലങ്കരസഭാമാസിക ആരംഭിച്ചിട്ട് മുടങ്ങാതെ 50 വർഷങ്ങൾ തികഞ്ഞിരിക്കുന്ന ഈ അവസരത്തിൽ മുടങ്ങാതെ മാസികപ്രവർത്തനത്തെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുന്ന മാന്യവരിക്കാരോടു കൃതജ്ഞത രേഖപ്പെടുത്തുന്നു. അതോടൊപ്പം മാസിക നിങ്ങളുടെ സ്നേഹിതരായ ഒരു അഞ്ചു പേരെങ്കിലും വരുത്തി വായിക്കത്തക്കവണ്ണം ഉത്സാഹിക്കണം എന്നഭ്യർത്ഥിക്കുന്നു. നിങ്ങൾ സ്നേഹിക്കുന്ന നമ്മുടെ സഭാമാസികക്ക് അതിൻെറ സുവർണ്ണജൂബിലി വർഷത്തിൽ ചെയ്യാവുന്ന വലിയ ഒരു ഉപകാരമായിരിക്കും ഇത്.

വരിക്കാരെ ചേർക്കുന്നതിനുള്ള ഫോറം കഴിഞ്ഞ ലക്കം മാസികവഴി അയച്ചതു കിട്ടിക്കാണുമല്ലോ. കഴിവുള്ളടത്തോളം ഭവനങ്ങളിൽ നമ്മുടെ സഭാമാസിക വരുത്തത്തക്കവണ്ണം മാന്യമാസികാബന്ധുക്കൾ ഉത്സാഹിച്ചു പ്രവർത്തിക്കുമെന്ന് വിശ്വസിക്കുന്നു.

## സ്മരണിക

മലങ്കരസഭാമാസികയുടെ സുവർണ്ണജൂബിലി പ്രമാണിച്ചും പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ നവതി സംബന്ധിച്ചും ജ്ഞാനികളായ പിതാക്കന്മാരും ദാർശനികരായ നേതാക്കളും എഴുതുന്ന വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങൾ ഉൾപ്പെടുത്തി സഭാസംബന്ധമായി അവശ്യം അറിഞ്ഞിരിക്കേണ്ട വിവരങ്ങൾ അടങ്ങിയ ഒരു മിനി സഭാഡയറക്ടറി ആയി ഉപയോഗിക്കത്തക്കവണ്ണം ഒരു സ്മരണിക നവംബർ 2-ാം തീയതി പരുമല പെരുനാളിന് പ്രകാശനം ചെയ്യത്തക്കവണ്ണം തയ്യാറായി വരുന്നു ആവശ്യക്കാർക്ക് പരുമല പെരുനാളിന് അതു ലഭിക്കുന്നതാണ്.

ഫാ. ജേക്കബ് കുര്യൻ, ചീഫ് എഡിറ്റർ.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

# പി. എം. ചെറിയാൻ (അച്ച)

## പ്ലാക്കീൽ, നീലിമംഗലം



ജനനം 17-3-1936

മരണം 24-8-1996

ശരണത്താലെ നിൻ കൃപയിൽ
മരണമടഞ്ഞൊരു ദാസനെ നിൻ
ജീവസ്വരമതുണർത്തണമെ
കബറിന്നുദ്യാനത്തിനായ്

*Inserted by*

*sorrowing Family*

Mrs. Leelamma Cherian (W)
Mr. P C Mathew (Son)

**Printed and published by Fr. T.G. Zacharia**
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor Rev. Dr. Jacob Kurian**